


# മലങ്കരസഭ

## മാസിക




M. A. F.—S. A. F. ഗൈഡൻസ് സെൻററിന്റെ ശിലാസ്ഥാപനം പ. കാതോലിക്കാബാവാ നിർവ്വഹിച്ചപ്പോൾ. മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ, സഭാസെക്രട്ടറി പോൾ മത്തായി, മന്ത്രി എം. സുന്ദരം നാടാർ, ശ്രീ. ററി. ജെ. അലക്സാണ്ടർ (എം. ഏ. എഫ്. സെക്രട്ടറി) എന്നിവരെയും കാണാം.

1986
ഒക്ടോബർ
ലക്കം 10
പുസ്തകം 41





സൗദിയിലെ സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷ ൻെറയും (മരുഭൂമിയിലെ നീരുറവ) മെഴുവേലി ഹോളി ഇന്നസൻറ് ഓർ ത്തഡോക്സ് യൂത്ത്ലീഗിൻെറയും ആഭിമുഖ്യത്തിൽ കണ്ടഴ എം. ജി. ഡി. എം. ആശുപത്രിയുടെ സഹകര ണത്തോടെ നടത്തിയ സൗജന്യ മെ ഡിക്കൽക്യാമ്പ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീ ത്താ ഉദ്ഘാടനം ചെയ്യുന്നു.



ആർത്താററു കന്നംകുളം മഹാഇടവക യുവജനപ്രസ്ഥാനത്തിൻെറ ആഭി മുഖ്യത്തിൽ ആരംഭിച്ചിട്ടുള്ള ഭവന നിർമ്മാണഫണ്ട് കൂപ്പൺ വിൽപന യുടെ ഉത്ഘാടനം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലീത്തിയോസ് തിരുമേനി പ്രസ്ഥാനം പ്രസിഡൻറ് ഫാ. പീററർ ചെറുവത്തൂരിന് നല്കി നിർവ്വഹിക്കുന്നു.

## ത്രൈകാലികം — ജയൻ






# മലങ്കരസഭ

10-10-1986




## ഗൈഡൻസ് സെൻറർ

മലങ്കരസഭയുടെ സേവനരംഗങ്ങൾ വിപുലമായിക്കൊണ്ടിരിക്കുന്നതിന്റെ ഒരു പ്രധാന നാഴികക്കല്ലായി 1986 ആഗസ്റ്റ് 24-ാം തീയതി തിരുവനന്തപുരത്ത് പ. കാതോലിക്കാബാവാ കല്ലിട്ട MAF-SAF Guidance Centre-നെ ഞങ്ങൾ കാണുകയും സഭയുടെ മുഴുവനായ കൈത്താങ്ങൽ അതിനു ലഭിക്കുമെന്ന് ഞങ്ങൾ ഉറപ്പായി വിശ്വസിക്കുകയും ചെയ്യുന്നു. പതിനഞ്ചു സെന്റു സ്ഥലം ഉളളൂരിൽ വെറും രണ്ടു ലക്ഷം രൂപയ്ക്കു ലഭിച്ചു എന്നതുതന്നെ ദൈവത്തിന്റെ പ്രത്യേക കരുതൽ ഇക്കാര്യത്തിലുണ്ടെന്നുള്ളതിന്റെ തെളിവാണ്. മെഡിക്കൽ കോളേജ്, ശ്രീ ചിത്തിരാ മെഡിക്കൽ സെന്റർ, ക്യാൻസർ ആശുപത്രി മുതലായ ചികിത്സാ കേന്ദ്രങ്ങളിൽ പോകുന്ന രോഗികൾ ഉദ്ദിഷ്ട സ്ഥാനങ്ങളിൽ എത്തിച്ചേരുവാൻതന്നെ ഭഗീരഥയത്നം നടത്തിക്കൊണ്ടിരിക്കുന്ന കാര്യം അനുഭവസ്ഥർക്കു കൂടുതലായറിയാം. ദരിദ്രരോഗികളെയുംകൊണ്ടു ചെല്ലുന്നവർക്കാണ് കൂടുതൽ സഹായം ആവശ്യമായിരിക്കുന്നത്. തിരുവനന്തപുരം മദ്രാസനാധിപന്റെ അരമനയിൽ ചിലർചെന്നു മുട്ടിക്കൂടുകയും തിരുമേനി അവരെ നയിക്കുവാൻ ചിലരെ അയയ്ക്കയും ചെയ്യുന്നുണ്ട്. MAF, SAF, ഡയറക്ടർ ശ്രീ. ററി. ജെ. അലക്സാണ്ടർ ഇങ്ങനെയൊരു കേന്ദ്രത്തിന്റെയാവശ്യം സഭാ മാനേജിംഗ് കമ്മററിയിലും, പ. സുന്നഹദോസിലും നേരിട്ട് അറിയിച്ചപ്പോഴാണ് പലർക്കും ഈ കേന്ദ്രത്തിന്റെയാവശ്യം കൂടുതലായി ബോദ്ധ്യമായത്. പ. ബാവാ തിരുമേനി സഭയുടെ കേന്ദ്രഫണ്ടിൽനിന്നും സ്ഥലം വാങ്ങാൻ ഒരു ലക്ഷം രൂപാ കൊടുത്തത് സ്ഥലം വാങ്ങാൻ സഹായകമായി. ശ്രീ. ഇ. യു. ജേക്കബും ഭാര്യയും 50,000 രൂപാ ഇതിനായി കൊടുത്തതിൽ അവരെയും ബാക്കി പണം പിരിച്ചെടുത്ത ചുമതലക്കാരെ ഏവരേയും ഞങ്ങൾ അനുമോദിക്കുന്നു.

## ഈ ലക്കത്തിൽ

# സെമിനാരിദിനം

## പ. ബാവാ തിരുമനസിലെ കല്പന

പ്രിയരെ,

നമ്മുടെ വൈദികസെമിനാരി ബഹുവിധമായ അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നതിൽ നാം സന്തോഷിക്കയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു. വൈദികരെ പരിശീലിപ്പിക്കുന്നതിനു പുറമെ അത്മായക്കാരുടെ ആത്മിക പരിശീലനത്തിനും, ദിവ്യബോധനം എന്ന പദ്ധതിയിൽ കൂടി സെമിനാരി പ്രവർത്തിക്കുന്നു. രണ്ടു വർഷത്തെ പരിശീലനം പൂർത്തിയാക്കിയ ഇരുനൂറിൽ അധികം പേർക്ക് അതിനുള്ള സർട്ടിഫിക്കററു നൽകുകയുണ്ടായി. പുതിയ ബാച്ച് ഇംഗ്ലീഷിലും, മലയാളത്തിലും ഉടനെ ആരംഭിക്കുകയാണ്. എല്ലാ ഇടവകകളിലും ഇതിൻെറ യൂണിററുകൾ പ്രവർത്തിച്ചു കാണ്മാൻ നാം ആഗ്രഹിക്കുകയും ആവശ്യപ്പെടുകയും ചെയ്യുന്നു.

സെമിനാരിയിൽ ബിരുദാനന്തര പഠനത്തിനും ഗവേഷണത്തിനും കൂടുതൽ സൗകര്യങ്ങൾ ആവശ്യമായിരിക്കുന്നു. പ്രധാനമായും ലൈബ്രറി വികസിപ്പിക്കണം. ഭദ്രാസനങ്ങളുടെ എണ്ണം വർദ്ധിച്ചതനുസരിച്ച് വിദ്യാർത്ഥികളുടെ സംഖ്യയും വർദ്ധിപ്പിക്കേണ്ടതായുണ്ട്. ഇപ്പോഴുള്ള നമ്മുടെ ചാപ്പൽ കുറേക്കൂടി വലുതാക്കേണ്ടത് ഒരത്യാവശ്യമായിതീർന്നിരിക്കുന്നു. വർഷംതോറുമുള്ള സാധാരണ ചെല

---

ഇനി എത്രയുംവേഗം ഈ കേന്ദ്രത്തിൻെറ പണി പൂർത്തിയാക്കുവാൻ ദൂരെയും ചാരെയും ഉള്ളവർ സഹായം അയച്ചുകൊടുക്കണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുകയാണ്. വിവാഹസഹായ ഫൗണ്ടേഷൻെറയും ആതുരസഹായത്തിൻെറയും ഓഫീസ്, രോഗികൾക്കു അർഹിക്കുന്ന സഹായം, വിവാഹപ്രായമായ സൽസ്വഭാവികളായ ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും bio-data സൂക്ഷിക്കുക, ഉദ്യോഗാർത്ഥികളായവരെ ഇൻറർവ്യൂവിന് ധൈര്യപ്പെടുത്തിയും പഠിപ്പിച്ചും അയയ്ക്കുക, വിദേശത്തുള്ള രക്ഷകർത്താക്കളുടെ തിരുവനന്തപുരത്തു പഠിക്കുന്ന കുട്ടികളുടെ local guardianship ഏൽക്കണമെന്ന് അവർ ആവശ്യപ്പെട്ടാൽ സഹായിക്കുക, യാമപ്രാർത്ഥന നടത്തുവാനും ധ്യാനിപ്പാനും ചാപ്പൽ പണിയുക, രോഗികളുടെകൂടെ വരുന്നവർക്കു താമസിക്കുവാൻ ഗസ്ററു റൂമുകൾ പണിയുക, ഒരു വൈദികനുൾപ്പെടെ രണ്ടുപേരെങ്കിലും സ്ഥിരമായി കേന്ദ്രത്തിൽ താമസിപ്പിക്കുക, ബൈബിൾ ക്ലാസുകൾ നടത്തുക മുതലായ പല നല്ലകാര്യങ്ങളും അവിടെ നടത്തുവാൻ ഉദ്ദേശിക്കുന്നു എന്നാണ് ഞങ്ങൾ അറിയുന്നത്. ശ്രീ. കെ. ററി. ചാണ്ടിയെ ഇതിൻെറ പ്രൊജക്ട് ഡയറക്ടറായി ലഭിച്ചതു ശുഭോദർക്കമാണ്. ഇതിനായി ത്യാഗപൂർവം പ്രവർത്തിക്കുന്ന തിരുവനന്തപുരത്തുള്ള കമ്മററിയെ ഞങ്ങൾ ഹാർദ്ദമായി അനുമോദിക്കുന്നു. 'യു' ഷേപ്പിൽ ഒരു രണ്ടുനില കെട്ടിടം പണിയുവാൻ മാസ്ററർ പ്ലാൻ തയ്യാറാക്കിയതായി ഞങ്ങൾ അറിയുന്നു. അതിൻെറ ഒരു നിലയെങ്കിലും പണിയുവാനാവശ്യമായ ലക്ഷക്കണക്കിനു രൂപാ എങ്ങിനെയുണ്ടാകും എന്ന് സംശയിക്കേണ്ട. 15000 രൂപാ മുതൽ 25000 രൂപാവരെ ഓരോ മുറിയ്ക്കായി തരുവാൻ സന്മനസുള്ള സഭാംഗങ്ങൾ നമുക്കുണ്ട്. സഭാകേന്ദ്രവും തുടർന്നു സഹായിക്കുമെന്നാണ് ഞങ്ങളുടെ വിശ്വാസം.

'ഞാൻ രോഗിയായിരുന്നു, നിങ്ങൾ എന്നെ വന്നുകണ്ടില്ല' എന്ന് നമ്മുടെ കർത്താവു പറയുന്ന ദുഃഖശബ്ദം കേൾക്കുവാൻ നമുക്കിടയാകരുത്. മരുന്നും, ശുശ്രൂഷയും ലഭിക്കാതെ ഒരു രോഗിയും മരിക്കാൻ ഇടയാകാത്ത ഒരു നല്ലനാളെ ഉണ്ടാകാൻ ചെറിയതോതിൽ നമുക്കു പ്രവർത്തിക്കാം.

ഈ നല്ല സംരംഭത്തിന് ചെറുതും വലുതുമായ സംഭാവനകൾ അയക്കേണ്ട മേൽവിലാസം ശ്രീ. ററി. ജെ. അലക്സാണ്ടർ, പാവൂർ വീട്, നന്തൻകോട്, തിരുവനന്തപുരം-3.

മലങ്കരസഭാ മാസികയുടെ അകമഴിഞ്ഞ പിൻതുണ ഈ നല്ല പ്രസ്ഥാനത്തിനുണ്ടായിരിക്കുമെന്ന് ഞങ്ങൾ ഉറപ്പുനൽകുന്നു. 'നിങ്ങളിൽ നല്ല പ്രവർത്തിയെ ആരംഭിച്ചവൻ ക്രിസ്തുവിൻെറ നാളോളം അതു നിവർത്തിയാക്കും.''




# "വിളക്കുണ്ട് പ്രകാശിക്കുന്നില്ല"

ഫാദർ ലാസറസ് ഒ. ഐ. സി.

"എന്റെ ജീവന് ഞാൻ എന്റെ പിതാവിനോട് കടപ്പെട്ടിരിക്കുന്നുവെങ്കിലും എന്റെ നല്ല ജീവിതത്തിന് എന്റെ ഗുരുവിനോടു കടപ്പെട്ടിരിക്കുന്നു" എന്ന് മഹാനായ അലക്സാണ്ടർ ചക്രവർത്തി അദ്ദേഹത്തിന്റെ ഗുരുവായിരുന്ന അരിസ്റ്റോട്ടിലിനെക്കുറിച്ച് പറയുകയുണ്ടായി. ഇതുപോലെ ഒരു ക്രസ്ത്യാനിക്ക് കർത്താവിനെക്കുറിച്ച് പറയുവാൻ കഴിയേണ്ടതാണ്. 'എന്റെ ജീവനും എന്റെ നല്ല ജീവിതത്തിനും എന്റെ യേശുവിനോട് ഞാൻ കടപ്പെട്ടിരിക്കുന്നു". അതെ എല്ലാ കാര്യങ്ങളിലും നാം യേശുവിനോടു കടപ്പെട്ടിരിക്കുന്നു. നമ്മുടെ ജനനത്തിനും വളർച്ചയ്ക്കും വീണ്ടെടുപ്പിനും എല്ലാം. മാത്രവുമല്ല, എല്ലാ കാര്യങ്ങളിലും അവൻ തന്നെയാണ് നമ്മുടെ ജീവിത മാതൃകയും.

ഒരിക്കൽ ഒരു തത്വജ്ഞാനി പറഞ്ഞു: നമുക്ക് മൂന്നു ഹൃദയങ്ങൾ ഉണ്ടായിരിക്കണം. 1) ദൈവത്തിങ്കലേക്ക് എരിയുന്ന ഹൃദയവും (To God a heart of flame) 2) മനുഷ്യരോട് സ്നേഹമുള്ള ഹൃദയവും (To others a heart of love) 3) തന്നോടുതന്നെയുള്ള ഒരു ഉരുക്ക് ഹൃദയവും (To you, a heart of Steel). നമ്മുടെ കർത്താവിന്റെ ജീവിതം പരിശോധിക്കുമ്പോൾ ഈ തത്വജ്ഞാനിയുടെ വാക്കുകൾ അന്വർത്ഥമായിരുന്നു എന്ന് കാണാം. 1) ഏകാന്തതയിൽ പിതാവുമായുള്ള ഉററസംസർഗത്തിൽ ജീവിക്കുകയും പ്രവർത്തനങ്ങളിൽ പിതാവിന്റെ ഹിതം ചെയ്യുന്നതിൽ മാത്രം സന്തോഷം കണ്ടെത്തുകയും ചെയ്തിരുന്നു കർത്താവ്. 2) "മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനാണ് വന്നതെ"ന്ന് പറഞ്ഞുകൊണ്ട് പാവങ്ങളുടെ മദ്ധ്യേ അദ്ധ്വാനിക്കുന്നവരുടെ കണ്ണീരൊപ്പുന്ന കർത്താവ്. 3) ലോകത്തിന്റെ ആകർഷണങ്ങളുടെ മദ്ധ്യത്തിലും വേദനകളുടെ മദ്ധ്യത്തിലും ഇളകാതെ ദൃഢചിത്തനായിരിക്കുന്ന കർത്താവ്.

---

വുകളും കുതിച്ചുയരുകയാണ്. അതിനാൽ മേൽപ്പറഞ്ഞ ആവശ്യങ്ങൾ നിറവേററുവാൻ ആവശ്യമായ സംഭാവനകൾ വ്യക്തികളിൽനിന്നും പള്ളികളിൽനിന്നും സ്ഥാപനങ്ങളിൽനിന്നും മററുമായി സംഭരിക്കുന്നതിന് ഫാ. ററി. പി. ഏലിയാസിനെ 1986 ഓഗസ്ററ് ഒന്നു മുതൽ ഇനി ഒരു കല്പന ഉണ്ടാകുന്നതുവരെ നാം നിയമിച്ചിരിക്കുന്നു.

വർഷംതോറും നടത്തുന്ന കവർ പിരിവ് സെമിനാരിയുടെ ഒരു മുഖ്യ വരുമാനമാണ്. വിദ്യാർത്ഥികളും അദ്ധ്യാപകരുമായി നൂറിൽ അധികംപേർ അവിടെ താമസിച്ചു പ്രവർത്തിക്കുന്നു. അവിടുത്തെ ചെലവുകൾക്ക് ഈ വർഷം ബജററിൽ കൊള്ളിച്ചിട്ടുള്ളത് ആറര ലക്ഷം രൂപയാണ്. ഈ വർഷം ഒക്ടോബർ 5–ാം തീയതി ഞായറാഴ്ചയാണ് സെമിനാരി ദിനമായി ആചരിക്കുന്നത്. ഈ അവസരത്തിൽ എല്ലാവരും സെമിനാരിക്കുവേണ്ടി പ്രാർത്ഥിക്കുകയും കവർ പിരിവ് ഊർജ്ജിതമായി നടത്തുകയും വേണം. കവർപിരിവിൽനിന്നു ലഭിക്കുന്ന സംഭാവനയും, അന്നത്തെ കാണിക്കയും, പള്ളിയിൽനിന്നുള്ള സംഭാവനയും ചേർത്ത് ഒക്ടോബർ 31–നു മുമ്പായി പ്രിൻസിപ്പൽ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം–1 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം. ഉത്തമരായ വ്യക്തികളെ വൈദികാഭ്യസനത്തിനു പ്രോത്സാഹിപ്പിക്കുന്നതിൽ ഇടവകകൾക്കുള്ള ചുമതലയും നാം ഓർമ്മപ്പെടുത്തുന്നു.

ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

1986 ജൂലൈ 30–ാം തീയതി കോട്ടയം കാതോലിക്കേററ് അരമനയിൽനിന്ന്,

നമ്മുടെ ജീവിതത്തെ ഒരു വൃക്ഷത്തിന്റെ വളർച്ചയോടു ഉപമിക്കുന്നെങ്കിൽ, ഉയരത്തിലേക്കും പാർശ്വങ്ങളിലേക്കും ആഴത്തിലേക്കുമുള്ള അതിന്റെ ത്രൈതവിശവളർച്ച നമ്മുടെ ജീവിതത്തിലും ഉണ്ടായിരിക്കണം.

## 1) ദൈവത്തിങ്കലേക്ക് എരിയുന്ന ഹൃദയം

ദൈവത്തോടുള്ള നമ്മുടെ സ്നേഹം തീജ്വാലപോലെ എപ്പോഴും കത്തി ജ്വലിച്ചുകൊണ്ടിരിക്കണം. നമ്മുടെ കർത്താവ് തന്റെ മനുഷ്യാവതാരകാലത്ത് പിതാവുമായുണ്ടായിരുന്ന സ്വർഗ്ഗീയ ബന്ധം ഒരിക്കലും വിഛേദിച്ചിരുന്നില്ല. പിതാവിനെ കേന്ദ്രീകരിച്ചുകൊണ്ടായിരുന്നു ആ ജീവിതം ഒഴുകിക്കൊണ്ടിരുന്നത്. വിജനസ്ഥലങ്ങളിലും രാത്രിയാമങ്ങളിലും പലപ്പോഴും താൻ പിതാവുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. തന്റെ പ്രവർത്തനമണ്ഡലത്തിൽ, ''എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ത്, അവന്റെ പ്രവൃത്തി തികയ്ക്കുന്നതുതന്നെ എന്റെ ആഹാരമെന്ന്'' (വി. യോഹ. 4:34) പറയത്തക്ക സ്നേഹം പിതാവിനോടുണ്ടായിരുന്നു. ''പിതാവ് എന്നിൽ വസിച്ചുകൊണ്ട് തന്റെ പ്രവൃത്തി ചെയ്യുന്നു'' (വി. യോഹ. 14:10) എന്നു പറഞ്ഞ തന്റെ ജീവിതം പിതാവിന്റെ മുമ്പാകെ സർവ്വദാ സമർപ്പിതമായിരുന്നു. തന്റെ ജീവിതം നമുക്ക് ഉത്തമ മാതൃകയായിരിക്കണം. താൻ തന്നെ നമ്മിൽ വസിച്ച് തന്റെ സ്നേഹംകൊണ്ട് നമ്മെ നിറച്ച് ഈ അനുഭവം നമുക്ക് നൽകുന്നതിനായി നമ്മെ സദാ സമർപ്പിക്കേണ്ടിയിരിക്കുന്നു.

സങ്കീർത്തനക്കാരൻ ദൈവത്തോടുള്ള സ്നേഹത്തിൽ ജ്വലിക്കുന്നത് കാണുക. ''യെറുശലേമേ, നിന്നെ ഞാൻ മറക്കുന്നു എങ്കിൽ എന്റെ വലങ്കൈ മറന്നുപോകട്ടെ. നിന്നെ ഞാൻ ഓർക്കാതെപോയാൽ, യെറുശലേമിനെ എന്റെ മുഖ്യ സന്തോഷത്തെക്കാൾ വിലമതിക്കാതെപോയാൽ, എന്റെ നാവ് എന്റെ അണ്ണാക്കിനോട് പറ്റിപ്പോകട്ടെ'' (സങ്കീ. 137:5, 6).

രക്തസാക്ഷികളായ വിശുദ്ധന്മാർ കർത്താവിനോടുള്ള സ്നേഹത്തിൽ മരണം വരിച്ചതായി നാം കാണുന്നു. അതിന് പൗലോസ് ''നിങ്ങൾ കരഞ്ഞ് എന്റെ ഹൃദയം ഇങ്ങനെ തകർക്കുന്നതെന്ത്? കർത്താവായ യേശുവിന്റെ നാമത്തിനുവേണ്ടി ബന്ധിക്കപ്പെടുവാൻ മാത്രമല്ല, യെറുശലേമിൽ മരിപ്പാനും ഞാൻ ഒരുങ്ങിയിരിക്കുന്നു എന്നു പറഞ്ഞു'' (അപ്പോ. 21:13).

''തൂക്കപ്പെട്ടു മരത്തിൽ വിലാവു തുറന്നാ
ച്ചവളം
രക്തം വെള്ളമൊടൊഴുകും മിശിഹായെ
സഹദേന്മാർ
കണ്ടങ്ങോടി മരിപ്പാനായ്
കർത്താവിൻ പേർക്കെല്ലാരും''

എന്ന് രക്തസാക്ഷികളെക്കുറിച്ച് നാം പാടുന്നുണ്ടല്ലോ. ഫിലിപ്പ്യയിലെ കാരാഗൃഹത്തിൽ പകലത്തെ അടികൾക്കുശേഷം, വി. പൗലോസും വി. ശീലാസും ദൈവത്തെ പാടി സ്തുതിച്ചതിന്റെ (അപ്പോ. 16:25) രഹസ്യവും ഇതുതന്നെ.

നമ്മുടെ ജീവിതമാകുന്ന വൃക്ഷം ഉയരത്തിലേക്ക് നോക്കി വളരേണ്ടതാണ്. ആ വൃക്ഷത്തിന് ഓജസ്സും ഹരിതവർണ്ണവും നൽകുന്നത് സൂര്യനാണ്. നീതിയിൻ സൂര്യനാകുന്ന ദൈവത്തിൽനിന്നുള്ള ഊഷ്മളത സ്വീകരിച്ചു വളർന്ന് ദൈവത്തെ നാം മഹത്വപ്പെടുത്തണം. ദൈവ തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും നടപ്പാക്കുന്നതിന് ഇവിടേക്ക് അയയ്ക്കപ്പെട്ട അമ്പാസിഡറന്മാരായ നാം സകലത്തിലും ദൈവത്തെ മഹത്വപ്പെടുത്തേണ്ടിയിരിക്കുന്നു.

വിശുദ്ധന്മാരായ എല്ലാ പിതാക്കന്മാരെയും പോലെ നമുക്കു നമ്മുടെ ബലഹീനങ്ങളായ കരങ്ങൾ ദൈവത്തിന്റെ ബലമേറിയ തൃക്കരങ്ങളിൽ വച്ചുകൊണ്ട് ഉയരത്തിലേക്ക് നോക്കി വളരാം. ദൈവസ്നേഹത്താൽ ജാജ്വല്യമായ ഒരു ഹൃദയം ദൈവത്തിനു സമർപ്പിക്കാം.

## 2) മനുഷ്യരോട് സ്നേഹമുള്ള ഹൃദയം

ഊരുകളിലും തെരുക്കളിലും മലയിലും കടൽതീരത്തുമെല്ലാം അദ്ധ്വാനിക്കുന്നവരുടെയും വേദനപ്പെടുന്നവരുടെയും മദ്ധ്യേ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാൻ ഇറങ്ങിച്ചെന്ന കർത്താവിന്റെ ഹൃദയം എത്ര സ്നേഹാർദ്രമായിരുന്നു. ആടുകൾക്കുവേണ്ടി ഞാൻ എന്റെ ജീവനെ കൊടുക്കുന്നു'' (വി. യോഹ. 20:15) എന്നു പറഞ്ഞ തന്റെ മനുഷ്യസ്നേഹം എത്ര ആഴമേറിയതായിരുന്നു. ഇപ്പോഴും പിതാവിന്റെ വലത്തുഭാഗത്തിരുന്നുകൊണ്ട് നമുക്കുവേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന അണയ്ക്കുന്ന തന്റെ സ്നേഹത്തിന് ഒരു കുറവും വന്നിട്ടില്ല (റോമ. 8:34).

യെറുശലേമിലെ വിശുദ്ധന്മാരുടെ ഉതവിക്കായി തങ്ങളുടെ മഹാദാരിദ്ര്യത്തിൽതന്നെ സ്വമേ

(ശേഷം 38-ാം പേജിൽ)

# മാർത്തോമ്മാ സഭയുടെ അവകാശവാദങ്ങൾ

(ii)

ജോർജ് വർഗീസ്, മദ്രാസ്

## ഡാക്ടർ ബുക്കാനാനും C. M. S. മിഷണറിമാരും

മലങ്കര സഭയെ സന്ദർശിച്ച ആദ്യത്തെ പ്രോട്ടസ്റ്റന്റ് വൈദീകൻ കാൻറർ വിഷർ എന്ന ഡച്ചു ചാപ്ളെനായിരുന്നു. അദ്ദേഹം ഏതാനും പള്ളികൾ സന്ദർശിച്ച് സഭയുടെ വിശ്വാസ ചാരങ്ങളെ സംബന്ധിച്ചു എഴുത്തുകൾ അയച്ചിട്ടുള്ളത് 'Letters from Malabar' 1743-ൽ പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. 1806-ൽ മദ്രാസ് ഗവൺമെൻറിന്റെ സീനിയർ ചാപ്ളെയിൻ ഡാക്ടർ കേർ ഈ സഭയെ സന്ദർശിച്ചു റിപ്പോർട്ടു സമർപ്പിച്ചു. ഇതിനു ശേഷമാണ് കൽക്കത്താ ഫോർട്ടു വില്യം കോളേജിലെ വൈസ് പ്രിൻസിപ്പലും സുറിയാനി ഭാഷാ പണ്ഡിതനുമായ ഡോക്ടർ ക്ളാഡിസ് ബുക്കാനാൻ സായ്പു തിരുവിതാംകൂറിലെത്തി 6-ാം മർത്തോമ്മായെ (വലിയ മാർ ദീവാന്നാസ്യോസിനെ) സന്ദർശിക്കുന്നത്. ഈ കൂടിക്കാഴ്ചയെപ്പററി ചരിത്രകാരനായ ഇ. എം. ഫിലിപ്പിന്റെ 'മർത്തോമ്മാശ്ളീഹായുടെ ഇൻഡ്യൻ സഭാഗ്രന്ഥത്തിൽ (1929-ലെ മലയാളപരിഭാഷ) 181–183 പുറങ്ങളിൽ ശുഷ്കമായി മാത്രം വിവരിച്ചിട്ടുത് അതേപടി പകർത്തിയതാണ് ടി. സി. ചാക്കോയുടെ 'മർത്തോമ്മാ സഭാചരിത്രസംഗ്രഹ'ത്തിൽ കാണുന്നത്. ബുക്കാനാന്റെ കപടതന്ത്രങ്ങളെപ്പററി കൂടുതൽ തെളിവുകൾ നൽകിയാൽ നവീകരണ (മാർത്തോമ്മാ) സഭയുടെ അസ്ഥിവാരം ഇളകുമെന്നും അടിസ്ഥാനം ഇളകുമെന്നും നിശ്ചയമുള്ള മാർത്തോമ്മാസഭ മി. ചാക്കോയെക്കൊണ്ടു അങ്ങനെയാണ് പ്രസ്തുത ചരിത്രം എഴുതിപ്പിടിപ്പിച്ചിട്ടുള്ളത്. സുറിയാനിസഭയെ സന്ദർശിക്കുക, പുരാതന കൈയ്യെഴുത്തു പുസ്തകങ്ങൾ ശേഖരിക്കുക എന്നിവയായിരുന്നു സായ്പിന്റെ പ്രഥമ ലക്ഷ്യം. റസിഡണ്ടു മക്കാളിയുടെ ആലോചനയും പിന്തുണയും ഇതിൽ ബുക്കാനാനുണ്ടായിരുന്നു. തിരു: സർക്കാർ ബഹുമാനാർത്ഥം രണ്ടു വെള്ളിവില്ലാക്കാരെയും ബുക്കാനാന് വിട്ടുകൊടുത്തിരുന്നു. 1806 നവംബവർ 23-ാം തീയതിയാണ് ബുക്കാനാൻ കണ്ടനാട്ടെത്തി മെത്രാപ്പോലീത്തായെ ആദ്യമായി സന്ദർശിക്കുന്നത്. അതിനുമുമ്പായി അദ്ദേഹം പഴക്കവും പ്രാബല്യവുമുള്ള സുറിയാനിപ്പള്ളികളും ക്രൈസ്തവ കേന്ദ്രങ്ങളും സന്ദർശിച്ചിരുന്നു. മാവേലിക്കര, ചെങ്ങന്നൂർ, കല്ലിശ്ശേരി, റാന്നി എന്നീ പള്ളികൾ സന്ദർശിച്ചതോടെ സുറിയാനി ക്രിസ്ത്യാനികൾ സാധുപ്രകൃതിക്കാരും ക്ഷിപ്രപ്രവിധേയരുമാണെന്നു ഡാക്ടർ തീരുമാനിച്ചു. അവരുടെ സ്വഭാവത്തിൽ നിന്നും വർത്തമാനരീതിയിൽനിന്നും സഭാദ്ധ്യക്ഷനായ മെത്രാപ്പോലീത്തായും അവരെപ്പോലെ നിഷ്കപടശീലനാണെന്നും അദ്ദേഹം അനുമാനിച്ചു. ഒരു പരിഷ്കൃതജാതി ഒരു വമ്പിച്ച ക്രൈസ്തവജനത എന്നീ നിലകളിൽ ഇംഗ്ളീഷ്സഭയുടെ മേധാവിത്വം സുറിയാനിക്കാർ കാര്യമായി കരുതുമെന്നും ബുക്കാനാൻ വിശ്വസിച്ചു. ഈ പരിതസ്ഥിതിയിലായിരുന്നു അദ്ദേഹം മെത്രാപ്പോലീത്തായെ സന്ദർശിച്ചത്. ഒരുമിച്ചുള്ള കുറച്ചു ദിവസത്തെ സന്തോഷപ്രദമായ നർമ്മസഹവാസത്തിന്നിടയിൽ സുറിയാനിസഭയെയും മെത്രാപ്പോലീത്തായെയും ഒരു ചെറിയ നുണുക്കു പണികൊണ്ട് ഒരു നൊടിനേരത്തിനുള്ളിൽ ബദ്ധപ്പാടും പരിശ്രമവുമൊന്നും കൂടാതെ ആംഗ്ളേയ സഭയിൽ സൂത്രത്തിൽ ഉൾപ്രവേശിപ്പിക്കാമെന്ന് ബുദ്ധിമാനായ സായ്പു തീരുമാനിച്ചു. അതനുസരിച്ചു മെത്രാപ്പോലീത്തായും സുറിയാനിസമുദായമൊന്നാകെയും പ്രോട്ടസ്റ്റന്റ് വിശ്വാസാചാരം സ്വീകരിച്ച് ആംഗ്ളേയ സഭാംഗങ്ങളായിത്തീർന്നുകൊള്ളാമെന്നു സമ്മതിച്ചിരിക്കുന്നതായി ഡാ: ബുക്കാനാൻ കൂടെയുള്ള ദ്വിഭാഷിയുടെ സഹായത്തോടുകൂടി ഒരു രേഖ എഴുതിയുണ്ടാക്കി, ഒപ്പിട്ടു മടക്കിക്കിട്ടുന്നതിനായി മെത്രാപ്പോലീത്തായുടെ കൈയിൽ കൊടുത്തു. ഇങ്ങനെയൊരു രേഖ ഒപ്പിട്ടു കൊടുക്കുന്നതിനു പകരമായി ഈസ്റ്റിൻഡ്യാക്കമ്പനിയിൽ

നിന്നു സുറിയാനിസഭയ്ക്കും മെത്രാപ്പോലീത്തായ്ക്കും ആവശ്യമുള്ള സർവ്വവിധ സഹായസഹകരണങ്ങളും നൽകിക്കൊള്ളാമെന്നും, ആ കാര്യത്തിൽ സംശയത്തിനു അവകാശമില്ലെന്നും വൈസ്രോയിയുടെ പിൻബലം ആസ്പദമാക്കി ബുക്കാനാൻ വേണ്ട ഉറപ്പും വാഗ്ദാനം ചെയ്തു. പ്രഥമ സന്ദർശനത്തിൽതന്നെ, എട്ടോ, പത്തോ ദിവസത്തെ ആതിഥ്യ പരിചയത്തെ മാത്രം അടിസ്ഥാനമാക്കി മെത്രാപ്പോലീത്തായുടെ മതനിഷ്ഠയ്ക്കും ആത്മാഭിമാനത്തിനും മന:സാക്ഷിക്കും കാശിനും വിലപിടിപ്പില്ലെന്നുള്ളവിധം അത്രയധികം അപമാനകരമായരീതിയിൽ ഇങ്ങനെയൊരു രേഖ ചമച്ച് ഒരു കൂസലും കൂടാതെ ബുക്കാനാൻ നിർലജ്ജം കൈയ്യിൽ വെച്ചുകൊടുപ്പാൻ ധൈര്യപ്പെട്ടതിൽ ആ സായ്പിന്റെ നാണമില്ലായ്മ എത്രയെന്ന് മാന്യ വായനക്കാർ തീർച്ചപ്പെടുത്തട്ടെ. ഈ ഉദ്യമത്തിന്റെ ഉള്ളു വേണ്ടവിധത്തിൽ ഗ്രഹിച്ച മെത്രാൻ, തിരുവിതാംകൂർ മഹാരാജാവ് തിരുമനസറിയാതെ ഒപ്പിട്ടുതരുവാൻ നിവൃത്തിയില്ലെന്നു ഒരു പ്രബലതരമായ മറുന്യായം പ്രയോഗിച്ചു ഒഴിഞ്ഞുമാറി. ജളത്വം പാറിയ സായ്പ് 'കണ്ടെങ്കിൽ കളി, കണ്ടില്ലെങ്കിൽ കാര്യം' എന്നു പറയുമ്പോലെ അതു കേവലമൊരു നർമ്മവിനോദമാണെന്നഭാവേന ആ രേഖ അപ്പോൾത്തന്നെ മടക്കി വാങ്ങി അവിടെ വെച്ചുതന്നെ പിച്ചിപ്പറിച്ചു ദൂരവെ ചിതറീട്ടു മതിപ്പിനും മാനത്തിനും മാററു കുറയാതിരിക്കുമാറ് ചിരിച്ചു രസിച്ചു കാര്യം കളിയിൽ കലാശിപ്പിച്ചു. തമ്മിൽ തമ്മിൽ എഴുത്തുകുത്തു നടത്തുന്നതിലേക്ക് രാജ സമ്മതം ആവശ്യമാണോ എന്ന് ഒരു സന്ദേഹവും പ്രകാശിപ്പിച്ചുകൊണ്ടാണ് ധാര അവിടം വിട്ടത്.

സുറിയാനി സഭയുടെ വളർച്ചയ്ക്കും സുവിശേഷ പ്രചരണത്തിനും സഹായകരമായ നിലയിൽ C. M. S ഉം സുറിയാനിസഭയും തമ്മിൽ ഒരു സൗഹൃദയബന്ധം സ്ഥാപിക്കുന്നതിന്റെ സാധ്യതയെക്കുറിച്ചു മെത്രാപ്പോലീത്തായുമായി ഒരു അനൗപചാരിക സംഭാഷണം നടത്തുവാൻ മാത്രം ഇവിടെ നല്ലപ്പോൾ കാൽ കുത്തിയ വിദ്യാസമ്പന്നനായ ഒരു ഇംഗ്ലീഷ് പാദ്രി മുതൽക്കൈക്ക് പ്രയോഗിച്ച ഒരു പണിത്തരമാണ് നാം ഇവിടെ കണ്ടത്. ഈ സംഭവത്തെ സംബന്ധിച്ച് വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സ്വന്ത കൈപ്പടയിൽ തന്റെ സുറിയാനിസഭാചരിത്ര ഗ്രന്ഥവരിയിൽ രേഖപ്പെടുത്തിട്ടുള്ള വാക്കുകൾ (ചിത്രമെഴുത്ത് കെ. എം. വർഗീസ്, അദ്ദേഹത്തിന്റെ കൈവശം മരണംവരെക്കും സൂക്ഷിച്ചുവെച്ചിരുന്നതും, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കാതോലിക്കാബാവാ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതിയൻ, ഓ. എം. ചെറിയാൻ, ജസ്ററീസ് കെ. കെ. ലൂക്കോസ്, മനോരമ പത്രാധിപർ എൻ. എ. ഏബ്രഹാം മവേലിക്കര, വടക്കേത്തലയ്ക്കൽ സ്ക്കറിയാ മല്പാൻ മുതലായ മഹാന്മാർ ഓരോ അവസരത്തിൽ വാങ്ങി കണ്ടിട്ടുള്ളവയുമായ കൈയ്യെഴുത്തു ഗ്രന്ഥം) യഥാസ്ഥിതിയിൽ മുമ്പു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത് അതേ പടി താഴെ പകർത്തുന്നു * (ബ്രാക്കററിൽ വിശദീകരണാർത്ഥം ചേർത്തിട്ടുള്ള വാചകങ്ങൾ ചിത്രമെഴുത്തിന്റെ സ്വന്തമാണ്. ഇന്നത്തെ നിലയിൽ ചില ലിപികൾക്കും അദ്ദേഹം ഭേദം വരുത്തിട്ടുണ്ട്)

'' 82-ാം മാണ്ട് (982) തുലാമാസം 29-ാം തീയതി ബുക്കാനാൻ സായ്പുവന്നു. പുതിയ കാവിൽ നിന്ന് വള്ളംകരേറി റാന്നിവരെയുള്ള പള്ളികളിലൊക്കയും ചെന്ന് ഓരോ പുവിരാകനും കൊടുത്തു. വൃശ്ചികമാസം 11-ാം തീയതി കണ്ടനാട്ടുവന്നു. അച്ചനെ (വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ) കണ്ടാറെ വളരെ സന്തോഷമായി. ഇങ്ങനെ പാർക്കുമ്പോൾ ഒരു ദിവസം ഒരു കടുദാസും (കടലാസ്) എഴുതിക്കൊണ്ടുവന്നു അച്ചന്റെ (മെത്രാപ്പോലീത്തായുടെ) പററിൽ കൊടുത്തു. ഇതിന് എഴുത്തിട്ടു തരണമെന്നും (ഒപ്പിട്ടുതരണമെന്നും) കുമ്പഞ്ഞിയിൽനിന്നും (ഈസ്റ്റിൻഡ്യാക്കമ്പനിയിൽനിന്നും) വേണ്ടുന്ന തൊഴയും വരുത്തിത്തരുന്നതിന് സംശയമില്ലെന്നും (ആവശ്യമായ സർവവിധ സഹായസഹകരണങ്ങൾ നൽകുമെന്നുള്ളതിനെ സംബന്ധിച്ചു സംശയിക്കേണ്ടതില്ലെന്നും) പറഞ്ഞു എഴുതിയതു വായിച്ചു കണ്ടാറെ ഇംഗ്രസുമാർഗം അനുസരിച്ച് നടക്കുമെന്നും (ഇംഗ്ലീഷ് പ്രോട്ടസ്ററൻറ് സഭയിൽ ചേർന്നുകൊള്ളാമെന്നു) എഴുതിയിരിക്കകൊണ്ടു തിരുമനസറിഞ്ഞല്ലാതെ (മഹാരാജാവു തിരുമേനി അറിയാതെ) എഴുത്തിട്ടു (ഒപ്പിട്ടു) തന്നു കൂടായെന്നും പറഞ്ഞപ്പോൾ തമ്മിൽ തമ്മിൽ ചീട്ടും കുറിയും എഴുതുന്നതിനു രാജാവിനെ ബോധിപ്പിക്കേണ്ട ആവോ എന്നും പറഞ്ഞ് കടുദാസ് (കടലാസ്) വാങ്ങിച്ചു കീന്തി അവിടിരുന്നുതന്നെ പിച്ചിപ്പറിച്ചു ചിരിച്ചും കൊണ്ടു സന്തോഷമായിട്ടു യാത്ര ചൊല്ലി പോയതിന്റെശേഷം 30-ാം തീയതി ബുക്കാനാൻ സയ്പും മക്കാളിധാരയും കൂടെ വന്നു. അല്ലാതെ രണ്ടു വെള്ളക്കാരുമുണ്ടായിരുന്നു.''

---

* മലങ്കരസഭ 1948. ചിത്രമെഴുത്തു K.N.D, വാദപ്രതിവാദം.

## സംശയങ്ങൾ ചോദിക്കുക

# ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. മലങ്കരസഭയും കിഴക്കൻ ഓർത്തഡോക്സ് സഭയും തമ്മിലുള്ള വ്യത്യാസങ്ങൾ ഏവ?

(രാജുതോമസ്. ജാംനഗർ)

a) നാം 3 സുന്നഹദോസ് മാത്രം സാർവർത്തികമായി സ്വീകരിക്കുമ്പോൾ ബൈസന്റൈൻ ഓർത്തഡോക്സ് സഭകൾ 7 സ്വീകരിക്കുന്നു.

b) പ്രധാനമായി കല്ക്കദോന്യ സുന്നഹദോസ് നാം സ്വീകരിക്കുന്നില്ല.

c) ഐക്കൺസ് അനുവദിച്ച ഏഴാം സുന്നഹദോസ് നാം സ്വീകരിക്കുന്നില്ല.

എന്നാൽ നാം മൂന്നും അവർ ഏഴും സ്വീകരിച്ചും, പരസ്പരമുള്ള ശാപവാക്കുകൾ അചിരേണ മാററിയും, അവരവരുടെ പരിശുദ്ധന്മാരെ മാത്രം സ്വീകരിച്ചും, പുനരൈക്യം നടത്തുവാനുള്ള ആലോചനകൾ പുരോഗമിക്കുന്നുണ്ട്.

---

982 വൃശ്ചികം 11–നും 30–നും മദ്ധ്യേ നടന്നതായ മേൽചേർത്ത സംഭവത്തെപ്പററി ബുക്കാനാൻ തന്റെ 'The Christian Researches in Asia' എന്ന ഗ്രന്ഥത്തിലാവട്ടെ, ബുക്കാനാന്റെ മററതെങ്കിലും ഗ്രന്ഥത്തിലാവട്ടെ രേഖപ്പെടുത്തിട്ടില്ലെന്നുള്ളത് അദ്ദേഹത്തിന്റെ സദുദ്ദേശത്തിന്റെ നേരെ ഒരു വലിയ ചോദ്യ ചിഹ്നമായി നിലകൊള്ളുന്നു. ബുക്കാനാനെ അനുഗമിച്ച് ഇവിടെ വന്ന ആംഗ്ലേയ മിഷ്യണറിമാർ എല്ലാവരുടെയും സമ്പ്രദായം ഇങ്ങനെ തന്നെയായിരുന്നു. അതായതു സുറിയാനിസഭയെ ആംഗ്ലേയമാക്കുക എന്ന്. അതിനായി എന്തു പ്രേരണയും ബുദ്ധിയും രാഷ്ട്രീയ ശക്തിയും വികടത്വവും ദുർനയങ്ങളും ഈ മിഷ്യണറിമാർ ഉപയോഗിച്ചിരുന്നു എന്നുള്ളത് ചരിത്രം സ്പഷ്ടമായി തെളിയിച്ചിട്ടുള്ളതാണ്.

2. കോറുയോ സ്ഥാനം എന്ത്? (Do)

വായനക്കാരൻ എന്നാണ് അർത്ഥം. നാലാംപട്ടമായി കോറുയോ വ്യാഖ്യാനിക്കപ്പെടുന്നു. യൗഫദ് യാക്കോൻ പട്ടം അഞ്ചാമത്തേതും ശെമ്മാശൻ ആറും കശീശാ ഏഴും പട്ടങ്ങളാണ്. യഥാർത്ഥത്തിൽ ശെമ്മാശൻ, കശീശാ, എപ്പിസ്ക്കോപ്പാ എന്ന മൂന്നു സ്ഥാനികളെ ഉള്ളു.

3. ഓറിയൻറൽ ഓർത്തഡോക്സ് സഭകൾ ഏവ? (Do)

കോപ്ററിക്, അർമ്മീനിയൻ, സിറിയൻ, എത്യോപ്യൻ, ഇൻഡ്യൻ എന്നീ 5 സഭകൾ.

4. നിഖ്യാ വിശ്വാസ പ്രമാണത്തിന്റെ അവസാനരൂപം എന്നു നല്കി. (Do)

381–A D. യിൽ കോൺസ്റ്റാൻറിനോപ്പിളിൽവച്ചു നടന്ന രണ്ടാം പൊതുസുന്നഹദോസിൽ. ഏ. ഡി. 325–ൽ നിഖ്യ ആദ്യരൂപം നല്കി. അതിൽ പരിശുദ്ധാത്മാവിൽ ഞങ്ങൾ വിശ്വസിക്കുന്നു എന്നല്ലാതെ വിവരണം ഇല്ലായിരുന്നു.

5. സൂത്രശാലിയായ യാക്കോബിനെക്കാൾ നല്ലവൻ ഏശാവായിരുന്നില്ലേ?

(സി. വി. ചെറിയാൻ, പൂന)

'അവരുടെ ദൈവം വയറ്' എന്ന വാക്യം ഏശാവിനെപ്പററി ചേരും. അവൻ ഒരു കിണ്ണം പായസത്തെ വലുതായും ജ്യേഷ്ഠാവകാശത്തെ ചെറുതായും കണ്ടു. അങ്ങനെ അവൻ സ്വയം തന്റെ പദവി നിസാരമാക്കി വിററുകളഞ്ഞു. യാക്കോബിന്റെ സൂത്രത്തിൽ അവന് ആവശ്യമായ ശിക്ഷ ദൈവം കൊടുത്തു. ദൈവത്തിന്റെ തിരഞ്ഞെടുപ്പിൽ ഉള്ള ആഴം അചിരേണമാത്രം നമുക്കറിയാം.

6. മെത്രാപ്പോലീത്താ ആര്? എപ്പിസ്ക്കോപ്പാ ആര്? (Do)

എല്ലാ ബിഷോപ്പന്മാരും എപ്പിസ്ക്കോപ്പാമാരാണ്. എന്നാൽ ഭരണമുള്ള എപ്പിസ്ക്കോപ്പായെ മെത്രാപ്പോലീത്താ എന്നു വിളിക്കുന്നു.

എപ്പിസ്ക്കോപ്പാ = മേൽനോട്ടമുള്ളവൻ

മെത്രാപ്പോലീത്ത = ഒരു പട്ടണത്തിന്റെ തലവൻ.

7. സമാധാന പ്രഭുവായ യേശു 'ഞാൻ ഭിന്നിപ്പുണ്ടാക്കാനാണ് വന്നത്' (ലൂ 12:49–51) എന്നു പറഞ്ഞതെന്തുകൊണ്ട്? (Do)

കർത്താവു തരുന്ന സമാധാനം സ്വീകരിക്കുന്നവർക്കാണ് 'ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്ക് സമാധാനം' എന്നു പറയുന്നത്. തന്നെ ത്യജിക്കുന്നവർക്ക് വാളും ഭിന്നതയും ലഭിക്കും. അതുകൊണ്ടാണ് ലോകത്തിൽ ഇന്നും യുദ്ധം നിലനില്ക്കുന്നത്. അമ്മാവിയമ്മ ദൈവഭക്തയാ

യാൽ മരുമകരം എതിർക്കും. തിരിച്ചുംവരും. എന്നാൽ ഏതു രംഗത്തും കർത്തൃപൈതലിനു സമാധാനമുണ്ട്.

8. 'പാതകനാം റൂബേലിനു ജീവൻ മൂശ മൃഗബലിയാൽ ലഭിക്കയെങ്കിൽ' എന്ന പാട്ടിലെ റൂബേൽ ആരാണ്? (Do)

ആധികാരികമായി ഇതിന് ഉത്തരം പറയുവാൻ വേദപുസ്തകത്തിലെ ഒരു സംഭവം ഉദ്ധരിക്കാൻ കാണുന്നില്ല. റൂബനെക്കുറിച്ചാണോ, മോശയുടെ അമ്മാവിയപ്പൻ റൂവേലിനെക്കുറിച്ചാണോ (Reuel) വിവക്ഷ എന്നാണു സംശയിക്കേണ്ടത്. രണ്ടുപേരും പിതാക്കന്മാരാണെന്ന തെളിയിക്കാൻ പ്രയാസം. യൗസേഫിനെ പൊട്ടക്കിണററിലിട്ട പാതകത്തിന്റെ കുററം റൂബനാണെന്നു പറയാൻ പ്രയാസം. പക്ഷെ മോശയുടെ അമ്മാവിയപ്പന്റെ ഏതോ പാതക പരിഹാരാർത്ഥം മോശ മൃഗബലിനടത്തിയതായിരിക്കാം സൂചന. Reuel എന്ന പേരിന്റെ അർത്ഥം ദൈവത്തിന്റെ സ്നേഹിതൻ എന്നാണ്. (ഉല്പത്തി 36: 4, 10, 13, 17; പുറ. 2: 18; സംഖ്യ 2:14; 1 ദിന. 1:35, 37: 9;8). റൂബൽ= കണ്ടാലും ഒരു മകൻ.

9. ''എനിക്കു മുമ്പെ വന്ന കള്ളന്മാരും കച്ചവടക്കാരും'' (യോഹ. 10:8) ആര്? (Do)

കർത്താവിനു മുമ്പു വന്ന കള്ളപ്രവാചകന്മാരെയും, ''ഞാൻ മശിഹായാണ്'' എന്നു പറഞ്ഞവരെയുംകുറിച്ച്. യേശുക്രിസ്തു എന്ന ഏകവാതിൽ മാത്രമേ ആത്യന്തികമായി ഉള്ളൂ എന്നു സൂചന.

10. യഹോവാ അനുതപിക്കുന്നതായി കാണുന്നതെന്തുകൊണ്ട്? (Do)

പഴയനിയമത്തിലെ അപൂർണ്ണ വെളിപ്പാടിൽ ദൈവം യുദ്ധത്തിന്റെ ദൈവമാണെന്നും അനുതപിച്ചു വാക്കുമാറി എന്നും മററുംകാണാം. ദൈവത്തിന്റെ ആളത്വത്തെക്കുറിച്ചുള്ള ഭാഗിക അറിവാണിത് (എബ്രാ. 1:1–)

11. സ്വർഗ്ഗാരോഹണം കഴിഞ്ഞ് താബോർ സംഭവം സഭ ആഗസ്ററ് 6–ൽ ആചരിക്കുന്നതെന്തുകൊണ്ട് (Do)

മറുരൂപമലയിലെ വെളിപ്പാട് ഉയർപ്പിനുമുമ്പാണു വേദപുസ്തകത്തിലെങ്കിലും അത് സ്വർഗ്ഗത്തിന്റെ ഒരു പ്രതീകവും യുഗാന്ത്യശാസ്ത്രത്തിന്റെ ഭാഗവും, കാലാതീത വെളിപ്പാടുമാകയാൽ ആഗസ്ററിൽ ആചരിക്കുന്നതിൽ അർത്ഥമുണ്ട്.

12. ഈ വന്ദ്യപിതാവിനെ എന്ന് പട്ടക്കാരനെ സംബോധന ചെയ്തുകൂടെ?

(വി. വി. ഫിലിപ്പ് 56APO)

ചെയ്യാം. എന്നാൽ പട്ടക്കാരും, മേൽപ്പട്ടക്കാരും, കാതോലിക്കായും പിതാക്കന്മാരാണെങ്കിലും തിരിച്ചറിയുവാൻ മൂന്നു രീതിയിൽ സഭ ചൊല്ലുന്നു.

13. കർത്താവു മരിച്ചപ്പോൾ ഉയിർത്തവർക്കെന്തുപററി (Do)

അവർ വീണ്ടും മരിച്ചു. മരിച്ചവരിൽനിന്ന് ആദ്യജാതനായി നിത്യതയിലേക്ക് ഉയിർത്തതു കർത്താവുമാത്രം (കൊലൊ. 1:15;18 1 കൊരി. 15)

14. (1 തിമോ. 2:5, 6–ന്റെ വെളിച്ചത്തിൽ മദ്ധ്യസ്ഥൻ ഏകനല്ലേ? (Do)


മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്








E. M. Mathew & Family, Abu Dhabi·

# പ്രബോധനപുത്രൻ എന്നർത്ഥമുള്ള ബർന്നബാസ്

റവ. ഡോ. കെ. സി. മാത്യു, കുറ്റിക്കണ്ടത്തിൽ

**ത**ന്റെ നിലം വിറ്റ് അതിന്റെ വില അപ്പോസ്തോലന്മാരുടെ പാദത്തുങ്കൽ സമർപ്പിച്ച വിശ്വസ്തനായ ഒരു ശിഷ്യനായിട്ടാണ് വി. വേദപുസ്തകം ആദ്യമായി നമുക്ക് ബർന്നബാസിനെ പരിചയപ്പെടുത്തിത്തരുന്നത്. ഇദ്ദേഹം ലേവ്യ കുടുംബക്കാരനായിരുന്നുവെന്നും യൗസേഫ് എന്ന് മറ്റൊരുപേരു കൂടി ഇദ്ദേഹത്തിനുണ്ടായിരുന്നു എന്നും, അവിടെ നിന്നും മനസിലാക്കുവാൻ കഴിയും. (അപ്പോ 2: 36,37) പിന്നീടുള്ള അദ്ധ്യായങ്ങളിൽ ക്രൈസ്തവ സഭയുടെ പ്രാരംഭകാലത്ത്, സഭയ്ക്കുവേണ്ടി ഓടി നടന്നു വേലചെയ്യുന്ന ഒരു മിഷ്യണറി വീരനെയാണ് ചരിത്രം നമ്മുടെ, മുൻപാകെ കാഴ്ചവച്ചിരിക്കുന്നത്. പൗലൂസും, ബർന്നബാസുമായുണ്ടായിരുന്ന സ്നേഹബന്ധവും, മർക്കോസിന്റെ കാര്യത്തിൽ ബർന്നബാസും പൗലൂസുമായി, തെറ്റിപ്പിരിഞ്ഞെങ്കിലും പല കാര്യങ്ങളിലും, പൗലൂസുമായി യോജിപ്പുള്ള ഒരു ശിഷ്യനുമായിരുന്നു.

ദമസ്കോസിൽ വച്ച് ദർശനം ഉണ്ടായശേഷം, ക്രിസ്തുവിനുവേണ്ടി പോരാടുവാൻ ശൗൽ രംഗത്തിറങ്ങിയപ്പോൾ മറ്റു അപ്പോസ്തോലന്മാർ, അവനെ വിശ്വസിക്കാതെവന്നപ്പോഴും സംഭവങ്ങളുടെ ശരിയായ ചിത്രം അവരെ മനസിലാക്കി, പൗലൂസിനെ സ്വീകരിക്കുവാൻ അവർക്ക് പ്രേരണ നല്കി. അന്ത്യോക്യയിലേയ്ക്ക് ചിതറിപ്പോയവർ സുവിശേഷം അറിയിച്ചതിന്റെ ഫലമായി വലിയോരുകൂട്ടം വിശ്വസിച്ചതായി യെറുശലേമിൽ അറിവു കിട്ടിയപ്പോൾ ബർന്നബാസിനെയാണ് സഭ അയച്ചത്. വളരെ പുരുഷാരം കർത്താവിനോട് ചേരുന്നതിന് അത് കാരണമായി. അദ്ദേഹം ശൗലിനെയും കൂട്ടിക്കൊണ്ടുവന്ന് ഒരു സംവത്സരം മുഴുവനും ഉപദേശിച്ചു. ബർന്നബാസിനെപ്പറ്റി 'അവൻ നല്ല മനുഷ്യനും, പരിശുദ്ധാത്മാവിലും, വിശ്വാസത്തിലും നിറഞ്ഞവനുമായിരുന്നു' എന്നത്രേ ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നതു്. ബർന്നബാസിനെയും ശൗലിനെയും വിളിച്ചിരിക്കുന്ന വേലയ്ക്കായി വേർതിരിക്കണമെന്ന് പരിശുദ്ധാത്മാവ് പറഞ്ഞതായും അവരെ കൈവയ്പു കൊടുത്ത് പറഞ്ഞയച്ചതായും നാം വായിക്കുന്നു. യെറുശലേമിലെ സുന്നഹദോസിൽ ഇവർ രണ്ടു പേരും ഒരേ അഭിപ്രായക്കാരായിരുന്നു.

മർക്കോസിന്റെ മാതൃസഹോദരനായിരുന്ന ബർന്നബാസും (കൊലോ. 4:10) ശൗലും, തമ്മിൽ വളരെ നേരത്തേ തന്നെ പരിചയക്കാരായിരുന്നു എന്ന് ചരിത്രകാരന്മാർ കരുതുന്നു. ഇദ്ദേഹം, എഴുപത്തിരണ്ട് അറിയിപ്പുകാരിൽ ഒരാളായിരുന്നു എന്ന് വിശ്വസിക്കപ്പെടുന്നു (വി. ലൂക്കാ 10: 1–24) പൗലോസും, ബർന്നബാസും ആദ്യമായി ഏഷ്യാ മൈനറും, സൈപ്രസും സന്ദർശിച്ചു. എന്നാൽ യരുശലേം സുന്നഹദോസിനുശേഷം, പൗലൂസും ബർന്നബാസും, രണ്ടു വഴിയായി പോകുന്നതായിട്ടാണ് കാണുന്നത്.

ബർന്നബാസിന്റെ സൈപ്രസിലെ പ്രവർത്തനങ്ങളെപ്പറ്റി അധികമൊന്നും അറിഞ്ഞുകൂടാ. കൊരിന്ത്യലേഖനത്തിൽ, പൗലൂസ് ചില സൂചനകൾ തരുന്നതുമാത്രം. ഇദ്ദേഹം, അലക്സന്ത്രിയായിലെ സഭ സന്ദർശിച്ചതായും, എബ്രായ ലേഖനത്തിന്റെ രചയിതാവ് ഇദ്ദേഹമാണെന്നും ചില ചരിത്രപണ്ഡിതന്മാർ വിശ്വസിക്കുന്നു. തന്റെ ജന്മനാടായ സൈപ്രസിലും മിലാനിലും, സഭകളെ നട്ടുവളർത്തിയത് ഇദ്ദേഹമായിരുന്നു. മിലാനിലെ ഒന്നാമത്തെ മെത്രാപ്പോലീത്തായും ബർന്ന

---

സ്വർഗ്ഗത്തിൽനിന്ന് ഭൂമിയിൽവന്ന മദ്ധ്യസ്ഥൻ ഏകൻ. എന്നാൽ ഭൂമിയിൽനിന്നും സ്വർഗ്ഗത്തിലേക്കുയർത്തപ്പെടുന്ന എല്ലാവരും കർത്താവിൽ കൂടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തണം, നടത്തുന്നു.

15. ദുഖവെള്ളിയാഴ്ച യഹൂദന്മാരെ ശപിക്കുന്നത് ശരിയോ? (Do)

ഉ: സുന്നഹദോസു ഇതേപ്പറ്റി ആലോചിച്ചു ഒരു തീരുമാനമെടുക്കാൻ സാദ്ധ്യതയുണ്ട്.

—•—

ബാസുതന്നെയായിരുന്നു. പില്കാലത്ത് ബർന്നബാസിൻേറതെന്നു പറയപ്പെടുന്ന ഇരുപത്തിയൊന്ന് അദ്ധ്യായങ്ങളുള്ള ഒരു ലേഖനം, സഭയ്ക്കു ലഭിച്ചിട്ടുണ്ട്.

സൈപ്രസിലെ സലാമിസിലുള്ള സെൻറു ബർന്നബാസിൻെറ ദേവാലയത്തിൽ നിന്നും, പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു ലേഖനത്തിൽ ഇപ്രകാരം കാണുന്നു. ''കുപ്രോസുകാരനായ ബർന്നബാസ് ആദ്യത്തെ എഴുപത് അറിയിപ്പുകാരിലൊരാളായിരുന്നു. അദ്ദേഹം, കുപ്രോസിൽ വച്ച് യഹൂദന്മാരാൽ വധിയ്ക്കപ്പെട്ടു. അദ്ദേഹത്തിൻെറ മൃതശരീരം, മർക്കോസു രഹസ്യമായി സലാമിസിന് പുറത്ത് പാറയിൽ വെട്ടിയിരുന്ന ഒരു കല്ലറയിൽ സംസ്കരിച്ചു. ഈ കല്ലറ രഹസ്യമായും അറിയപ്പെടാതെയും, വളരെനാൾ കഴിഞ്ഞു. –AD. 477–ൽ സലാമിസലെ ആർച്ചുബിഷപ്പായിരുന്ന അന്തിമോസിന്, ബർന്നബാസ് പ്രത്യക്ഷപ്പെടുകയും തൻെറ കല്ലറയുടെ സ്ഥലം വെളിപ്പെടുത്തുകയും ചെയ്തു. അടുത്തദിവസം തന്നെ, അന്തിമോസ് പ്രസ്തുത സ്ഥലം സന്ദർശിച്ചപ്പോൾ അതിനുള്ളിൽ അദ്ദേഹത്തിൻെറ തിരുശേഷിപ്പുകളും, അതോടൊപ്പം വച്ചിരുന്ന മർക്കോസിൻെറ സുവിശേഷത്തിൻെറ ഒരു കോപ്പിയും, കണ്ടുപിടിച്ചു. പ്രസ്തുതകോപ്പി അന്തിമോസ്, കോൺസ്ററാൻറിനോപ്പിളിലെ ചക്രവർത്തിയായിരുന്ന സീനോയ്ക്ക് നല്കി. ചക്രവർത്തി സൈപ്രസിലെ സഭയ്ക്ക് അവിടുത്തെ ആർച്ചുബിഷപ്പന്മാർ ഇന്ന് പെരുനാളുകളിൽ, ധരിക്കുന്ന വിശിഷ്ട വസ്ത്രങ്ങളും, ചെങ്കോലും നല്കി ആദരിച്ചു.

അന്തിമോസ് പ്രസ്തുത സ്ഥലത്തു നിന്നും മൂന്നുമൈൽ അകലെയായി ഒരു ദേവാലയംപണിത് ബർന്നബാസിൻെറ തിരുശേഷിപ്പുകൾ അവിടെയ്ക്ക് മാററി. അന്തിമോസിൻെറ കബറിടവും, അതോടുചേർന്നുതന്നെ സ്ഥിതിചെയ്യുന്നു. ഇന്നു രണ്ടുകല്ലറകളും, ഒഴിഞ്ഞവയത്രേ. തിരുശേഷിപ്പു

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണക്ക്




Biju Koshy.




Mrs. Reena Varghese.

താമസിച്ചതിനു ക്ഷമാപണം






താമസിച്ചതിനു ക്ഷമാപണം—തങ്കമ്മ, മല്ലപ്പള്ളി.



E. S. Raju.

# ദിവ്യബോധനം കോൺവൊക്കേഷൻ

## ഒരവലോകനം (സ്വ. ലേ.)

മലങ്കരസഭയുടെ ചരിത്രത്തിൽ ആദ്യമായി 1984-ൽ സമാരംഭിച്ച ദിവ്യബോധനം പാഠപദ്ധതിയുടെ പ്രഥമ കോൺവൊക്കേഷനിൽ പങ്കെടുത്ത എല്ലാവരിലും പ്രകടമായ പ്രത്യാശയും പ്രതീക്ഷകളും, മലങ്കരസഭയുടെ ശോഭനമായ ഭാവിയിലേക്ക് വിരൽ ചൂണ്ടുന്നവയായിരുന്നു. ദിവ്യബോധനം പഠിതാക്കളും അദ്ധ്യാപകരും ഓർത്തഡോക്സ് സഭയുടെ ഈററില്ലമായ പഴയസെമിനാരി ഓഡിറേറാറിയത്തിൽ ഒന്നിച്ചുകൂടിയപ്പോൾ അവരിൽ ഉറഞ്ഞുകൂടി നിന്നിരുന്ന ആഹ്ളാദവും സന്തോഷവും അണപൊട്ടിയൊഴുകി. ആനന്ദലഹരിയിൽ ആറാടിത്തുടിക്കുവാൻ അല്പമായി ലഭിച്ച അനർഘനിമിഷങ്ങൾ തലമുറകളോളം നീണ്ടുനിൽക്കുന്ന പ്രതിധ്വനികൾ മുഴക്കുവാൻ പര്യാപ്തമായി. മലങ്കരസഭയിൽ ആത്മീയ നവോത്ഥാനത്തിന്റെ ഉണർവിൻകാററ് ആഞ്ഞടിച്ചു. ചിരകാലമായി മനസിന്റെ മണിയറയിൽ മങ്ങലേല്ക്കാതെ താലോലിച്ചുകൊണ്ട് നടന്ന ആ മധുരസ്വപ്നം സാക്ഷാല്ക്കരിക്കപ്പെട്ടതിലുള്ള സംതൃപ്തിയോടെ, അതിനവസരം നൽകിയ ദൈവത്തോടുള്ള ഹൃദയം നിറഞ്ഞ നന്ദിയോടെ മുന്നൂറിൽ പരം സമാമക്കൾ ആ സുദിനം ആഘോഷിച്ചു.

ഇക്കഴിഞ്ഞ ആഗസ്ററ് 9-ാം നം കോട്ടയം വൈദികസെമിനാരി ഓഡിറേറാറിയത്തിൽ വച്ച് നടന്ന ദിവ്യബോധനം കോൺഫ്രൻസ്, കോൺവൊക്കേഷൻ എന്നിവയിൽ സഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി നിരവധിപേർ സംബന്ധിച്ചു. രാവിലെ 9-30 മുതൽ നടന്ന കോൺഫ്രൻസിൽ ദിവ്യബോധനം പ്രവർത്തകർ മാത്രം സംബന്ധിച്ച് അവരുടെ അനുഭവങ്ങൾ അയവിറക്കി. വിവിധ യൂണിററുകളിൽനിന്നും വന്നെത്തിയ അവർക്ക് വൈദികസെമിനാരി അദ്ധ്യാപകരും വിദ്യാർത്ഥികളും ഹൃദ്യമായ സ്വീകരണം നൽകി. അഭി. ബർന്നബാസ്, അഭി. ദിവന്നാസ്യോസ് എന്നീ തിരുമേനിമാരുടെ സാന്നിധ്യത്തിൽ കൂടിയ രാവിലത്തെ സമ്മേളനത്തിൽ ബ. ജോഷ്യാ അച്ചൻ സ്വാഗതപ്രസംഗവും അഭി. ബർന്നബാസ് തിരുമേനി അദ്ധ്യക്ഷപ്രസംഗവും നടത്തി. ഫാ. സി. സി. ചെറിയാൻ വിജയികളുടെ ലിസ്ററ് വായിച്ചു. പ്രത്യേകം മെറിററിന് അർഹരായവർക്ക് സർട്ടിഫിക്കററുകൾ അഭി. ദിവന്നാസ്യോസ് തിരുമേനി നൽകി. ഓരോ യൂണിററിൽനിന്നും ഓരോ വിദ്യാർത്ഥികൾ അവരുടെ അനുഭവങ്ങളും അഭിപ്രായങ്ങളും അവതരിപ്പിച്ചത് അവിടെ കൂടിയവർക്കെല്ലാം അത്യധികം പ്രോത്സാഹനത്തിനിടയാക്കി പരിപാടികൾ ക്രമീകരിക്കുവാൻ സാധിച്ചു.

ഉച്ചഭക്ഷണത്തിനായി പരിഞ്ഞ സമയത്താണ് വന്നിരുന്ന വിദ്യാർത്ഥിനീ വിദ്യാർത്ഥികളുടെ വ്യക്തിപരമായ കൂടിക്കാഴ്ചകൾ നടന്നത്. ഓരോരുത്തരായി പഠനം നടത്തിയവർ ഒന്നിച്ചു കൂടിയപ്പോൾ, കണ്ടുമുട്ടിയപ്പോൾ, അവർക്കുണ്ടായിരുന്ന സന്തോഷം പറഞ്ഞറിയിക്കാൻ പ്രയാസമായിരുന്നു. ചുരുങ്ങിയ സമയമാണെങ്കിലും അവർ തമ്മിൽ തമ്മിൽ പരിചയപ്പെടാൻ ആവുന്നോളം ശ്രമിക്കുന്നുണ്ടായിരുന്നു.

കൃത്യം 2-30ന് തന്നെ പ.ബാവാ തിരുമനസുകൊണ്ട് സെമിനാരിയിൽ എത്തിച്ചേർന്നു. സെമിനാരി അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്ന് ഗാനാലാപത്തോടെ പ. ബാവാ തിരുമേനിയെ സമ്മേളനസ്ഥലത്തേയ്ക്കു സ്വീകരിച്ചാനയിച്ചു. അഭിവന്ദ്യരായ മാർ ദിവന്നാസ്യോസ്, മാർ പക്കോമിയോസ്, മാർ ബർന്നബാസ്, മാർ ഈവാനിയോസ്

---

കൾ എവിടെക്കു മാററിയെന്ന് അറിഞ്ഞുകൂടാ''

റോമൻ കത്തോലിക്കാ പാരമ്പര്യമനുസരിച്ച് ബർന്നബാസിന്റെ തിരുശേഷിപ്പുകൾ 7-ാം നൂററാണ്ടിൽ സലാമിസിൽ നിന്നും, മിലാനിലേക്കും അവിടെനിന്നും പിന്നീട് ഫ്രാൻസിലേക്കും മാററം ചെയ്യപ്പെട്ടുവത്രേ. (Mary Sharp P. 28)

വിശുദ്ധനായ മാർ ക്ളിമിസ്, ക്രൈസ്തവ വിശ്വാസം ആദ്യമായി കേൾക്കുന്നത് ബർന്നബാസിൽ നിന്ന് ആയിരുന്നു എന്ന് തന്റെ ലേഖനത്തിൽ പറയുന്നു.

റോബിൻ പാർക്കർ എന്ന ഗ്രന്ഥകാരൻ, സൈപ്രസിലെ സഭ A D. 45-ൽ പൗലൂസും, ബർന്നബാസും ചേർന്ന് സ്ഥാപിച്ചതായും ബർന്നബാസും സലാമിസിൽ വച്ച് രക്തസാക്ഷിയായി, അവിടെ മർക്കോസിനാൽ അടക്കം ചെയ്യപ്പെട്ടതായും രേഖപ്പെടുത്തിയിരിക്കുന്നു.

—०—

എന്നീ തിരുമേനിമാർ നേരത്തെ സന്നിഹിതരായിരുന്നു. പ്രാർത്ഥനയോടെ ആരംഭിച്ച സമ്മേളനത്തിൽ, ദിവ്യബോധനം ഡയറക്ടർ ഫാ. ടി. ജെ. ജോഷ്വാ സദസിന് സ്വാഗതമരുളി. ഫാ. സി. സി. ചെറിയാൻ റിപ്പോർട്ട് അവതരിപ്പിച്ചു.

പരിശുദ്ധ ബാവാ തിരുമനസുകൊണ്ട് അദ്ധ്യക്ഷ പ്രസംഗം നടത്തി. ദിവ്യബോധനം പ്രവർത്തനത്തിൽ തനിക്കുള്ള സംതൃപ്തിയും ആനന്ദവും പ. ബാവാ എടുത്തു പറയുകയും ദിവ്യബോധനത്തിൽ പങ്കെടുത്ത എല്ലാവരെയും അനുമോദിക്കുകയും ചെയ്തു. സഭയിൽ പരിവർത്തനത്തിന്റെ മാറ്റൊലി കേട്ടുതുടങ്ങിയെന്നും, അതിന് നേതൃത്വം നൽകാൻ പര്യാപ്തമായ പരിശീലനം സിദ്ധിച്ച് ദിവ്യബോധനം സർട്ടിഫിക്കറ്റ് വാങ്ങുന്നവർ സഭക്ക് അഭിമാനമാണെന്നും പ. ബാവാ അനുസ്മരിച്ചു. സമൂഹത്തിൽ വഴിതെറ്റിപ്പോകുന്നവരെ കണ്ടുപിടിച്ച് നേർവഴിയിൽ നടത്തുവാൻ ഇവർക്ക് പ്രത്യേകം കടപ്പാടുണ്ടെന്നും കർത്താവ് പത്രോസിനോട് എന്റെ ആടുകളെയും, പെണ്ണാടുകളെയും കുഞ്ഞാടുകളെയും മേയ്ക്കുക എന്ന കല്പന എല്ലാവരോടുമായിട്ടായിരുന്നതിനാൽ വിവിധ തുറകളിൽ അജപാലനരംഗത്ത് പ്രവർത്തിക്കുവാൻ ഇവർക്ക് ഇടയാകട്ടെ എന്നും പ. ബാവാ ഉത്ബോധിപ്പിച്ചു.

കോൺവൊക്കേഷനിൽ ബിരുദദാന പ്രസംഗം നടത്തിയത് പ്രൊഫ. ഡോ. കെ. എം. തരകനായിരുന്നു. ശാന്തഗംഭീരമായി ആരംഭിച്ച പ്രസംഗം അന്തരീക്ഷത്തിൽ സാവധാനം അലയടിച്ചപ്പോൾ, സദസ്യർ അന്തിച്ചുപോയി. പൗരസ്ത്യ ദൈവശാസ്ത്രത്തിൽ ദൈവത്തിന്റെ ഉണ്മയെപ്പററിയുള്ള 'അജ്ഞതയുടെ വിജ്ഞാനച്ചെപ്പ്' ശ്രീ തരകൻ തുറന്നു കാണിച്ചപ്പോൾ സദസിൽ വിജ്ഞാന സമ്പാദനത്തിലഹങ്കരിച്ചുപോയ ചിലരെങ്കിലും ലജ്ജിച്ചുകാണും. ദൈവത്തെ അറിയണമെങ്കിൽ, ദൈവത്തെപ്പോലെ ആയിത്തീരണമെന്ന (ദൈവീകരണം പ്രാപിക്കുക) പൗരസ്ത്യ പിതാക്കന്മാരുടെ സാരോപദേശത്തെ അദ്ദേഹം അരക്കിട്ടുറപ്പിച്ചപ്പോൾ ബുദ്ധിമണ്ഡലത്തിലൊതുങ്ങി നിൽക്കുന്ന പാശ്ചാത്യവേദശാസ്ത്രം ഭാരതത്തിൽ സൃഷ്ടിച്ചിട്ടുള്ള നവീകരണത്തിന്റെ പുകമറകൾ തുടച്ചു മാററണമെന്നത് ''ദിവ്യബോധനം'' സദസ്യരിൽ ആഴത്തിൽ വേരുറച്ചു. അജ്ഞതയോടെയുള്ള ഐക്യം നല്ലതല്ലെന്നും, നാം നമ്മുടെ വിശ്വാസം അറിഞ്ഞു മാത്രമേ ഐക്യശ്രമത്തിൽ ഏർപ്പെടാനാവൂ എന്നും അദ്ദേഹം ഊന്നിപ്പറഞ്ഞു. ദൈവവുമായി കൂടുതലടുത്ത് പരിശുദ്ധാത്മാവ് നൽകുന്ന ''ദിവ്യബോധനം'' ഇതുകൊണ്ട് ദൈവസ്വരൂപം വീണ്ടെടുത്ത് സ്വഭാവത്തിൽ ദൈവാനുരൂപികളായി, മററുള്ളവരെക്കൂടെ ദൈവാനുരൂപികളാക്കുവാനും, ഭാവിതലമുറയെ കഴുകന്മാരിൽ നിന്നും സംരക്ഷിക്കേണ്ടതിലേയ്ക്ക് സഭാമാതാവിന്റെ ചിറകിൻ കീഴിൽ കൊണ്ടുവരുവാനും ഡി. തരകൻ ആഹ്വാനം നൽകിയപ്പോൾ സദസ്യർ ഹർഷാരവം മുഴക്കി.

ബാഹ്യകേരള ഭദ്രാസനങ്ങളെ പ്രതിനിധീകരിച്ച് അഭിവന്ദ്യ ദീവന്നാസ്യോസ് തിരുമേനി ബ. ജോഷ്വാ അച്ചന്റെ 'In the fullness of time' എന്ന ഗ്രന്ഥം സന്തോഷത്തോടെ പ്രകാശനം ചെയ്ത് പഠനപദ്ധതിയുടെ ഇംഗ്ലീഷ് കോഴ്സ് ഉത്ഘാടനം ചെയ്തു. മലങ്കരസഭ നധ്യയായി എന്നും, അതിന്റെ അതിരുകൾ വിശാലമാകുന്നതോടൊപ്പം അതിലേക്കാവശ്യമായ പദ്ധതികൾ സഭയിൽ നടപ്പാക്കുന്നതിന് വൈദികസെമിനാരി നടത്തുന്ന പദ്ധതികൾ ശ്ലാഘനീയമാണെന്നും തിരുമേനി അനുസ്മരിച്ചു. സഭാ സെക്രട്ടറി ശ്രീ. പോൾ മത്തായി പുസ്തകത്തിന്റെ ആദ്യപ്രതി സ്വീകരിച്ചുകൊണ്ട് ആശംസാ പ്രസംഗം നടത്തി.

ബ. ജോഷ്വാ അച്ചൻ രചിച്ച അപ്പോസ്തോല പ്രബോധനങ്ങൾ എന്ന ഗ്രന്ഥത്തിന്റെ ആദ്യപ്രതി ഒന്നാം റാങ്കു നേടിയ ശ്രീമതി. അന്നമ്മ മത്തായിക്ക് നൽകിക്കൊണ്ട് പ. ബാവാ തിരുമേനി

MAR BASELIOS
CHILDREN'S HOME
Mannapra (P. O.)
Palghat District, Kerala State

കാലംചെയ്ത പ. ബസേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ തിരുമനസ്സിലെ നാമധേയത്തിൽ 1959-ൽ സ്ഥാപിതമായതും ജാതിമതഭേദമെന്യേ അനാഥരായ ആൺകുട്ടികളെയും പെൺകുട്ടികളെയും രണ്ടു പ്രത്യേക ഭവനങ്ങളിൽ പാർപ്പിച്ചും, അവശ്യം വേണ്ട വിദ്യാഭ്യാസം കൊടുത്തും സംരക്ഷിച്ചുവരുന്നതുമായ, ഓർത്തഡോക്സ് സഭയിലെ ഈ സ്ഥാപനത്തെ സംഭാവനയാലും പ്രാർത്ഥനകൾമൂലവും സഹായിക്കണമെന്നപേക്ഷിക്കുന്നു.

C. T. George
Managing Director.

# "ആഗോള റോമാസഭ" എന്ന് സ്ഥാപിതമായി?

(ii)

പി. വി. മാത്യു, എറണാകുളം

## ക്രിസ്തുവിന്റെ വികാരി

എ. ഡി. 1198 മുതൽ 1216 വരെ മാർപാപ്പാ ആയിരുന്ന ഇന്നസെന്റ് മൂന്നാമനാണ്, മാർപാപ്പാമാർ 'ക്രിസ്തുവിന്റെ ലോകത്തിലെ വികാരി'മാർ ആണെന്ന് പ്രഖ്യാപിച്ചത്. അതോടെ വി. പത്രോസ് അപ്പോസ്തോലന്റെ പിൻതുടർച്ചാവകാശവാദവും ഉന്നയിച്ചുതുടങ്ങി.

എ. ഡി. 800-ാം മാണ്ട് ആണ്, റോമാസാമ്രാജ്യത്തിലെ ബൈസൻറയിൽ ഓർത്തഡോക്സ് സഭയിൽനിന്നും റോമാസഭ വിഘടിച്ച് ''റോമൻ കത്തോലിക്കാസഭ'' നിലവിൽ വന്നതെന്ന് ചരിത്രം പ്രഘോഷിക്കുന്നു. ക്രിസ്തുവിന്റെ വികാരി' എന്ന സ്ഥാനനാമം മാർപാപ്പാമാർ സ്വീകരിക്കുന്നത്, 13-ാം നൂററാണ്ടിന്റെ തുടക്കത്തിൽ മാത്രവുമാണ്.

പിന്നെ ഒന്നാം നൂററാണ്ടു മുതൽ കേരളത്തിലെ ആദിമക്രിസ്ത്യാനികളുമായി റോമൻ കത്തോലിക്കാ സഭയ്ക്ക് ബന്ധം ഉണ്ടായിരുന്നു എന്ന് പറയുന്നത് ചരിത്രത്തിലുള്ള അജ്ഞതയും, അടിമത്വമനോഭാവത്തിൽനിന്നും ഉടലെടുത്ത ചിന്താഗതിയും എന്നു മാത്രമേ പറയുവാനൊക്കുകയുള്ളു.

എ. ഡി. 1123-ൽ മാർപാപ്പ വിളിച്ചുകൂട്ടിയതും, റോമിൽ ലാറെററൻ ബസലിക്കായിൽവെച്ചു കൂടിയതുമായ 9-ാമത്തെ സുന്നഹദോസ് ആണ് റോമാസഭയുടെതെന്ന് പറയാവുന്ന ആദ്യത്തെ

---

ഡിപ്ളോമാകോഴ്സിന്റെ ഉൽഘാടനം നിർവഹിച്ചു. അതോടൊപ്പംതന്നെ ബ. ജോഷ്വാ അച്ചൻ രചിച്ച ''ക്രിസ്തുവിൽ സ്വാതന്ത്ര്യം'', ''എഫേസ്യലേഖനം'' എന്നീ രണ്ടു ഗ്രന്ഥങ്ങൾ കൂടി പ. ബാവാ തിരുമേനി പ്രകാശനം ചെയ്തു. അവയുടെ ആദ്യപ്രതികൾ സ്വീകരിച്ചുകൊണ്ട്, മാങ്ങാനം ക്രൈസ്തവാശ്രമത്തിലെ ബ. പി. ററി. തോമസ് അച്ചൻ അനുമോദനവും ആശംസയും നേർന്നുകൊണ്ട് പ്രസംഗിച്ചു.

ദിവ്യബോധനം സോവനീറിന്റെ ആദ്യപ്രതി മനോരമ ചീഫ് എഡിററർ ശ്രീ കെ. എം. മാത്യുവിന് നൽകിക്കൊണ്ട് പ. ബാവാ തിരുമനസുകൊണ്ട് നിർവഹിച്ചു. ആശംസാപ്രസംഗത്തിൽ ദിവ്യബോധനം പഠനപദ്ധതി, സഭയുടെ വളർച്ചയിൽ വളരെ കാര്യമായ പങ്കുവഹിക്കുമെന്ന് താൻ ഉറച്ചു വിശ്വസിക്കുന്നതായി ശ്രീ. മാത്യു പ്രസ്താവിച്ചു.

പിന്നീട് വിജയികൾക്ക് സർട്ടിഫിക്കററുകളും സമ്മാനങ്ങളും നൽകുകയുണ്ടായി. 527 പേർ ആകെ ചേർന്നതിൽ 212 പേർ സർട്ടിഫിക്കററ് കരസ്ഥമാക്കി. 124 പേർ പുരുഷന്മാരും 88 പേർ സ്ത്രീകളുമായിരുന്നു. അതിൽ 82 പേർ ബിരുദധാരികളാണ്. തിരുവനന്തപുരം മെഡിക്കൽ കോളജ് പ്രിൻസിപ്പൽ ഡോ. എൽസി ഫിലിപ്പ് തുടങ്ങിയ നിരവധി ഡോക്ടർമാർ, എൻജിനിയർമാർ, കോളജ് പ്രൊഫസർമാർ, ഗവ. ഉദ്യോഗസ്ഥർ, സ്കൂൾ അദ്ധ്യാപകർ, പട്ടാളമേധാവികൾ, കർഷകർ, കച്ചവടക്കാർ, വിദ്യാർത്ഥികൾ, കുടുംബിനികൾ എന്നിങ്ങനെ ജീവിതത്തിന്റെ വിവിധ തുറകളിൽ നിന്നുമുള്ള 212 പേർക്ക് പ. ബാവാ തിരുമേനി സർട്ടിഫിക്കററുകൾ നൽകി.

അഭി. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ നന്ദിപ്രകടനത്തോടെ കോൺവൊക്കേഷൻ സമ്മേളനം പര്യവസാനിച്ചു. നിറഞ്ഞ സന്തോഷത്തോടെ തികഞ്ഞ ആത്മനിർവൃതിയോടെ, ദൈവത്തോടുള്ള അകമഴിഞ്ഞ കൃതജ്ഞതയോടെ, ആത്മാഭിമാനത്തോടെ, പുതിയ ആവേശത്തോടെ, പ്രതീക്ഷകളോടെ ദിവ്യബോധനം വിദ്യാർത്ഥികൾ പിരിഞ്ഞുപോകുമ്പോൾ, ചരിത്രം ഉറങ്ങിക്കിടക്കുന്ന പഴയസെമിനാരിയിൽ പുതിയ ചരിത്രം രചിക്കപ്പെടുകയായിരുന്നു.

—o—

സുന്നഹദോസ്. ഈ സുന്നഹദോസുമുതൽ 1963–ൽ വത്തിക്കാനിൽ കൂടിയ രണ്ടാം സമ്മേളനം (21–ാം സുന്നഹദോസും അതിലെ നിശ്ചയങ്ങളും) വരെ ഓർത്തഡോക്സ് സഭകൾ അംഗീകരിക്കുന്നില്ല.

എ. ഡി. 1869–ൽ വത്തിക്കാൻ ഒന്നാം സമ്മേളനം ആണ് റോമാ മാർപാപ്പായ്ക്ക് അപ്രമാദിത്വ അധികാരം നൽകിയത്. ഇതിനുള്ള പ്രധാന കാരണങ്ങൾ, മാർട്ടിൻ ലൂഥർ എ. ഡി. 1517–ൽ തുടങ്ങിവെച്ച നവീകരണ പ്രസ്ഥാനം റോമാസഭയെ സാരമായി ബാധിക്കുകയും, തൻമൂലം മാർപാപ്പായുടെ അധികാരത്തിന് ക്ഷയം തട്ടുകയും ഉണ്ടായി. നെപ്പോളിയൻ A.D. 1799–ൽ മാർപാപ്പായെ തടവിലാക്കുകയും, എ. ഡി. 1806–ൽ വിശുദ്ധ റോമാ സാമ്രാജ്യത്തെ ശിഥിലീകരിക്കുകയും ചെയ്തു. ഇങ്ങനെ പലകാരണങ്ങളാൽ നഷ്ടപ്പെട്ടുപോയ, പാപ്പായുടെ പ്രതാപം വീണ്ടെടുക്കുവാൻ വേണ്ടിയാണ് ഒന്നാം വത്തിക്കാൻ സമ്മേളനം (1–ാമത്തെ സാർവത്രിക സുന്നഹദോസ് എന്ന് റോമാസഭ വിളിക്കുന്ന) മാർപാപ്പായ്ക്ക് അപ്രമാദിത്വ അധികാരം നൽകിയത്.

ബൈസന്റയിൽ ഓർത്തഡോക്സ് സഭയുടെയും, സാമ്രാജ്യത്തിന്റെയും വിനാശം, റോമാ പാപ്പായെ അംഗീകരിച്ചിരുന്ന യൂറോപ്പ്യൻ രാജ്യങ്ങൾ മുഖാന്തിരം ആണ് സംഭവിച്ചത്.

എ. ഡി. 1204–ൽ പടിഞ്ഞാറൻ യൂറോപ്പിലെ രാജ്യങ്ങൾ ചേർന്ന് ഒരു സേനയെ, യെരുശലേമിനെ മുസ്ലീംകളുടെ കൈയ്യിൽനിന്നും വീണ്ടെടുക്കുവാൻ അയയ്ക്കുകയുണ്ടായി. ഈ സന്നാഹം അവരുടെ നാലാമത്തെ ക്രുശുയുദ്ധ(Crusade)ത്തിനു വേണ്ടിയായിരുന്നു. പക്ഷെ യെരുശലേം വീണ്ടെടുക്കുന്നതിന് പകരം അവർ കുസ്തന്തീനോസ് പോലീസ് ആക്രമിച്ചു ബൈസന്റയിൽ സാമ്രാജ്യത്തെ തളർത്തുകയാണ് ചെയ്തത്. ഇതിനുള്ള പ്രധാന കാരണങ്ങൾ ക്രിസ്ത്യാനിയുടെ ക്രിസ്ത്യാനിക്കെതിരായുള്ള പകയും, കൊള്ളമോഹവും ആയിരുന്നു.

13–ാം നൂറ്റാണ്ടോടുകൂടി ബൈസന്റയിൻ സാമ്രാജ്യം, ഗ്രീസും തുർക്കിയുടെ പടിഞ്ഞാറെ കോണുമായി ചുരുങ്ങികഴിഞ്ഞിരുന്നു. യെരുശലേമിൽ ഉള്ളതിലും ധനസമ്പത്ത് കുസ്തന്തീനോ


**We have a name that you can depend on, a name over six thousand years of well protected faith, from our forefathers-Abraham-Issac-Jacob, ...............“PARISH”.**



**PARISH GROUP REALTY**

**AMBASSADOR REALTY CORPORATION**

**334 Hillside Avenue, Willistone Park, New York, 11596**

Licensed and Approved by the Dept. of State

Telephone 516 - 877 - 1244 (Multiple lines)

**Own a portion of the States — Buy Real Estate in the U. S. A.**

Millions from all over the world successfully owned

WE COUNT ON YOU TOO

**Residential — Commercial — Industrial Real Estate & Businesses**

Private Houses, Flats, Apartment Buildings, Office Buildings, etc.

For further information to abroad mail equivalent to U S Dollars 100 or USD 100 by cheque, which will be accounted towards the purchase, with information interested.

**E. I. Abraham Omallur**, President

സ്പോലീസിലാണെന്ന് മനസിലാക്കിയ ക്രൂശുയുദ്ധക്കാർ, ആ രാജധാനി ആക്രമിച്ചു കൊള്ളയടിക്കുകയാണ് ഉണ്ടായത്. ബൈസൻറയിൽ ചക്രവർത്തി അലക്സിയസ് നാടുവിട്ട് ഓടിയെങ്കിലും അദ്ദേഹത്തെ ക്രൂശ്‌യുദ്ധക്കാർ ഗ്രീസിൽ വെച്ച് കൊല്ലുകയുണ്ടായി.

ഈ ആക്രമണത്തിന് ശേഷം അടുത്ത രണ്ടര നൂറാണ്ടു കാലം തളർന്ന സിംഹത്തെപ്പോലെ ബൈസൻറയിൽ സാമ്രാജ്യം ഒതുങ്ങികൂടി. എ. ഡി. 1453–ൽ തുർക്കികൾ കുസ്തന്തീനോസ് പോലീസ് ആക്രമിച്ച് പിടിച്ചെടുത്തതോടുകൂടി, ബൈസൻറയിൽ സാമ്രാജ്യം എന്നന്നേക്കുമായി ഇല്ലായ്മയായി. തുർക്കികൾ, ക്രൂശുയുദ്ധക്കാരെപ്പോലെ കൊള്ളയടിക്കുകയോ നാശനഷ്ടങ്ങൾ വരുത്തുകയോ ചെയ്തില്ലായെന്നുള്ളത് ഒരു ചരിത്രസത്യമാണ്. അവർ ക്രിസ്തീയ ദേവാലയങ്ങൾ, മുസ്ളീം ദേവാലയങ്ങളായിമാററുക മാത്രമേ ചെയ്തുള്ളൂ. കൂടാതെ കുസ്തന്തീനോസ് നഗരത്തെ തുർക്കിരാജ്യത്തിൻെറ തലസ്ഥാനമായി പ്രഖ്യാപിക്കുകയും ചെയ്തു.

ബൈസൻറയിൻ സാമ്രാജ്യത്തിൻെറ പതനത്തോടുകൂടി ഓർത്തഡോക്സ് സഭയും തളരുകയുണ്ടായി. പക്ഷേ റഷ്യയിലെ ഓർത്തഡോക്സ് സഭ ആ സഭയുടെ പിൻഗാമിത്വം ഏറെറടുത്തു എന്നു പറയാം.

എ. ഡി. 998–ൽ കീവിലെ രാജകുമാരനായിരുന്ന വ്ളഡിമർ ക്രിസ്തുമതം സ്വീകരിക്കുകയും, ബൈസൻറയിൻ ചക്രവർത്തിയായിരുന്ന ബാസിൽ രണ്ടാമൻെറ സഹോദരിയെ വിവാഹം കഴിക്കുകയുമുണ്ടായി. ഇതു മുതൽ ഓർത്തഡോക്സ് സഭ റഷ്യയിൽ വളർന്ന് പന്തലിക്കുവാൻ തുടങ്ങി.

എ. ഡി. 1439–ൽ ബൈസൻറയിൽ ഓർത്തഡോക്സ് സഭയെ ഇല്ലായ്മ ചെയ്ത റോമാ സഭ, റഷ്യൻ ഓർത്തഡോക്സ് സഭയുമായി അനുരഞ്ജനത്തിന് പരിശ്രമിച്ചെങ്കിലും, റഷ്യയിലെ സഭ ആ ശ്രമത്തെ നിരാകരിക്കുകയാണ് ഉണ്ടായത്. റോമാസഭയുടെ മുൻചെയ്തികൾ അത്രമാത്രം ഓർത്തഡോക്സ് സഭയെ വ്രണപ്പെടുത്തിയിരുന്നു. എ. ഡി. 1472–ൽ ബൈസൻറയിൻ സാമ്രാജ്യത്തിൻെറ അവസാനത്തെ ചക്രവർത്തിയായിരുന്ന കോൺസ്ററൻറയിൻ ഒൻപതാമൻെറ അനന്തിരവളെ റഷ്യയുടെ ചക്രവർത്തിയായിരുന്ന ഇവാൻ മൂന്നാമൻ വിവാഹം ചെയ്യുകയും, ബൈസൻറയിൻ ചക്രവർത്തിയുടെ രാജകീയ മുദ്ര റഷ്യയുടെ രാജകീയ മുദ്രയോടുകൂടി ചേർക്കുകയും ചെയ്തു. കൂടാതെ ഓർത്തഡോക്സ് സഭയുടെ സംരക്ഷകനായി റഷ്യയിലെ ചക്രവർത്തിമാർ വർത്തിക്കുമെന്ന് രാജകീയ പ്രഖ്യാപനം നടത്തുകയും ചെയ്തു അങ്ങനെ ബൈസൻറയിനിൽ നഷ്ടപ്പെട്ട ഓർത്തഡോക്സ്സഭ, റഷ്യയിൽ പുനരുദ്ധരിക്കപ്പെടുകയുണ്ടായി.

അസ്തമിച്ചുപോയ ബൈസൻറയിൻ ഓർത്തഡോക്സ് സഭയുമായി, പേർഷ്യയിലെ സഭ വളരെ സൗഹാർദ്ദപരമായ ബന്ധം ആണ് പുലർത്തികൊണ്ടു വന്നിരുന്നത്. ഇതിനാലാണ്, പേർഷ്യയുടെയും ഇന്ത്യയുടെയും വലിയ മെത്രാപ്പോലിത്തായായിരുന്ന മാർ യൂഹാനോൻ നിഖ്യ സുന്നഹദോസിൽ (എ. ഡി. 325) സംബന്ധിക്കുകയുണ്ടായത്.

പേർഷ്യയിലെ കാതോലിക്കോസ് യാബ്ളള ഒന്നാമൻ, ബൈസൻറയിൻ ചക്രവർത്തി തിയഡോഷ്യസ് രണ്ടാമനെ എ. ഡി. 418–ൽ സന്ദർശിച്ചതായി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. ഇദ്ദേഹം ബൈസൻറയിൻ സഭയിലെ വിശുദ്ധ കർമ്മങ്ങളിൽ സംബന്ധിച്ചിരുന്നതായും ചരിത്രം പറയുന്നു. ഇദ്ദേഹത്തിൻെറ പിൻഗാമികൾ ഈശോയാബ് ഒന്നാമനും, രണ്ടാമനും ബൈസൻറയിൽ ഓർത്തഡോക്സ് സഭയുമായി നല്ല ബന്ധം പുലർത്തിയിരുന്നു.

അതുപോലെ ബൈസൻറയിൻ ഓർത്തഡോക്സ് സഭയിലെ, കൽക്കദോന്യ ബിഷപ്പ് പ്രോബസ്(590 എ. ഡി.) പേർഷ്യയിൽ സെലൂഷ്യാ–സ്റെറസിഫോണിൽ എത്തി മാർ ശബരീശോ ഒന്നാമൻ കാതോലിക്കായെ സന്ദർശിച്ചതായും രേഖയുണ്ട്. ഇദ്ദേഹത്തിൻെറ ഒരു പിൻഗാമിയായി വന്ന മാർ ശബരീശോ രണ്ടാമനാണ്, എ. ഡി. 825–ൽ കൊല്ലത്ത് കുടിയേറിയ പേർഷ്യക്കാരായ അഭയാർത്ഥികളുടെ നേതാവായി അറിയപ്പെടുന്നതെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

മാർപാപ്പമാരാൽ അവരോധിക്കപ്പെട്ടിരുന്ന പടിഞ്ഞാറൻ യൂറോപ്പിലെ രാജാക്കന്മാരുടെ നേതൃത്വത്തിലാണ്, യെരുശലേമിനെ മുസ്ളീംകളുടെ കൈയ്യിൽ നിന്നും വീണ്ടെടുക്കുവാനുള്ള ക്രൂശുയുദ്ധങ്ങളിൽ, അവിടുത്തെ ജനങ്ങൾ ഇറങ്ങിപ്പുറപ്പെട്ടത്. ആദ്യഘട്ടങ്ങളിൽ അവർ യെരുശലേമിനെ വീണ്ടെടുക്കാൻ പോരാടിയെങ്കിൽ, അടുത്തഘട്ടങ്ങളിൽ കൊള്ളകൾ നടത്തി ധനസമ്പാദനത്തിനുള്ള മാർഗങ്ങളായിട്ടാണ് ക്രൂശുയുദ്ധങ്ങളെ അവർ കാണുകയുണ്ടായത്. ഈ ക്രൂശുയുദ്ധക്കാരുടെ മാതൃസഭയായിരുന്ന ബൈസൻറയിൻ ഓർത്തഡോക്സ് സഭയെയും, സാമ്രാജ്യത്തെയും യൂറോപ്പി

ഐതിഹ്യങ്ങളും ചരിത്രവും:

# മലങ്കര നസ്രാണികളും ജാതിത്തലവന്മാരും

## മഹാനായ ഒന്നാം മാർത്തോമ്മാ

(തുടർച്ച)

ജെയിക്കബ് തോമസ്,
നടുവിലേക്കര

## വൈപ്പിൻകോട്ട സമ്മേളനം

ക്രിസ്ത്യാവെ ടെല്ലസും (മദ്ധ്യസ്ഥൻ), ഗാർഷ്യയും—കൊടുങ്ങല്ലൂർ ജസ്യൂട്ട് സെമിനാരി റെക്ടറും മററ് ജസ്യൂട്ടുകളും, അനേക കത്തനാരന്മാരുടെ അകമ്പടിയോടെ അർക്കദിയാക്കോനും ചേർന്ന ഒരു സമ്മേളനം വൈപ്പിൽകോട്ട സെമിനാരിയിൽ നടന്നു. സൈനികാധികാരിയായിരുന്ന മദ്ധ്യസ്ഥൻ ടെല്ലസ് ''ബ്രിട്ടോ നൽകിയ പത്രം മടക്കി ഏൽപ്പിക്കുവാൻ അർക്കദിയാക്കോനോട് പറഞ്ഞു. തന്റെ കൈവശം അങ്ങനെ ഒന്നില്ല എന്ന് അർക്കദിയാക്കോൻ പറഞ്ഞു. അത് ഒരു നാട്യമായിരുന്നു. (പറങ്കിക്കളിയ്ക്ക് പലനാട്യങ്ങളും ആവശ്യമായിവന്നു ) കൈവശമില്ല (അപ്പോൾ) എന്നത് സത്യവുമായിരുന്നു. എന്നാൽ സന്ധിയാലോചന അലസാതിരിക്കുവാനായി എപ്പോഴെങ്കിലും, ആ അധികാരപത്രം കണ്ടുകിട്ടിയാൽ അത് പ്രയോജനപ്പെടുത്തിക്കൊണ്ട് സ്ഥാനാധികാരം നടത്തുകയില്ലെന്ന് സമ്മതിച്ച് ഉടമ്പടി എഴുതി അർക്കദിയാക്കോൻ വയിസ്രോയിയുടെ മുമ്പാകെ സമർപ്പിക്കണമെന്നും ഉടമ്പടിയുടെ ശരി മലയാള തർജ്ജമയിലും അർക്കദിയാക്കോൻ ഒപ്പുവെയ്ക്കണമെന്നുമായി ടെല്ലസ്. ഇതു രണ്ടും സാദ്ധ്യമല്ലെന്നായി അർക്കദിയാക്കോൻ കാരണം? ഇതല്ലാതെ വേറു പല ഗുരുതരപ്രശ്നങ്ങളും പരിഹൃതമാകാതെ നില്ക്കേ താൻ അങ്ങനെ ചെയ്താൽ ഗാർഷ്യാ പിന്നെ അതിനൊന്നും വഴിപ്പെടുകയില്ല എന്നതുതന്നെയെന്ന് തോമാ അർക്കദിയാക്കോൻ തീർത്തു പറഞ്ഞു. ഗാർഷ്യാ അങ്ങിനെ ഒഴിഞ്ഞുമാറാതിരിക്കുവാൻ തങ്ങൾ ജാമ്യം നില്ക്കാമെന്ന് റെക്ടറും ടെല്ലസും ഉറപ്പു കൊടുക്കാമെന്ന് വാഗ്ദാനം ചെയ്തു. അതിനനുകൂലമായി പ്രതികരിക്കുവാനോ കൂടുതലായി ആ വിഷയത്തിൽ മുന്നോട്ട് പോകുവാനൊ അർക്കദിയാക്കോൻ മനസായില്ല. സന്ധിയാലോചന അലസിപ്പിരിഞ്ഞു. ഇതെല്ലാം നടക്കുന്നതിനിടയിൽ ഗാർഷ്യായുടെ സെക്രട്ടറി ഫാ. ഹയാസിന്ത്ഡ്മജസ്ട്രീസ് (ഹയാസിന്ത് യൂറോപ്പിലെ ഒരു പുഷ്പമാണ്) S J. ഗാർഷ്യായുടെ പ്രത്യേകനിയോഗത്താൽ, പ്രത്യേകാധികാരങ്ങളോടെ ചില ഇടവകകൾ സന്ദർശിക്കുകയും, ജനങ്ങളെ പീഡിപ്പിക്കുകയും വലിയ പിഴകൾ ഈടാക്കുകയും എല്ലാവരെയും ഭയങ്കരമായി ഭീഷണിപ്പെടുത്തിയും അട്ടഹസിച്ചും അവിടെയെല്ലാം കുഴപ്പങ്ങളും കക്ഷിതിരിവും സൃഷ്ടിച്ചു. അർക്കദിയാക്കോന്റെ പക്ഷക്കാരെ അപമാനിച്ചു് പ്രവർത്തിക്കയും ചെയ്തു. അർക്കദിയാക്കോൻ ഫാ. വിയാസിന്നിനെ സ്ഥലം മാററിക്കുവാൻ വൈസ്രോയ്മുഖേന ജസ്യൂട്ട് പ്രോവിൻഷ്യലിന് അറിവ് കൊടുത്തു.

---

ലെ റോമൻ കത്തോലിക്കർ ക്രൂശുയുദ്ധത്തിന്റെ പേരിൽ കൊള്ളയടിച്ച് തരിപ്പണമാക്കി.

ഈ ക്രൂശുയുദ്ധകാലത്ത് (രണ്ട് നൂററാണ്ടുകൾ) യൂറോപ്യന്മാർ സുഗന്ധവർഗങ്ങൾ വിളയുന്ന നമ്മുടെ നാടിനെക്കുറിച്ചുള്ള വിവരങ്ങൾ, അറബികളുമായുള്ള സമ്പർക്കത്തിൽ നിന്നും, ശേഖരിക്കുകയുണ്ടായി. ക്രൂശുയുദ്ധകാലത്ത് നടത്തിയ സാഹസികയാത്രകൾ അവർക്ക് പ്രചോദനം നൽകുകയും ചെയ്തു. തുടർന്ന് കേരളത്തിലേക്കുള്ള കപ്പൽ യാത്രയുടെ വഴി കണ്ടുപിടിക്കുവാനുള്ള ശ്രമമായി. അത് 1499—ൽ അവർക്ക് സാധ്യമാകുകയും ചെയ്തു. 14—ാം നൂററാണ്ടിൽ വാളെടുത്ത് റോമാസഭ(പാപ്പായുടെ സഭ) ഇതര സഭകളെ നശിപ്പിച്ചെങ്കിൽ ഇന്ന് 'റീത്ത് 'എന്ന ഖഡ്ഗം ആണ് ആയുധമായി ഉപയോഗിക്കുന്നത്. പക്ഷെ ഇതരസഭകളുടെ പാവനത്വം ആണ് റോമാസഭ നശിപ്പിക്കുന്നതെന്ന് അവർ മനസിലാക്കുന്നില്ല എന്നതാണ് ഖേദകരമായിട്ടുള്ളത്!!

യൂറോപ്പിലെ വിഘടിത റോമാസഭ (റോമൻ കത്തോലിക്കാസഭ) യുമായി ഒന്നാം നൂററാണ്ടു മുതൽ മലങ്കര നസ്രാണികൾക്ക് ബന്ധം ഉണ്ടായിരുന്നു എന്ന് വാദിക്കുന്നത്, ചരിത്രാജ്ഞതയും, യുക്തിക്ക് യോജിക്കാത്ത ഒരു വാദവും ആണെന്ന് ഇവിടെ പറഞ്ഞു കൊള്ളട്ടെ.

മേൽപറഞ്ഞ വൈപ്പിൻകോട്ട മീററിങ്ങ്, മെനേസീസിൻെറ ഉദയമ്പേരൂർ കെണിപോലെയൊന്നായിരുന്നു. ''പഠിത്തവും ബുദ്ധിയുമില്ലാ''എന്ന് പറങ്കികൾ ആക്ഷേപിച്ച അർക്കദിയാക്കോൻ ഇത്രസമർത്ഥമായി തുടക്കം മുതൽ ഉന്മത്തനും പണ്ഡിതനും, നിശിതബുദ്ധിയുമായിരുന്ന ഗാർഷ്യയെ കൈകാര്യം ചെയ്തു എന്നത് അവരുടെ ആരോപണത്തിന് കടകവിരുദ്ധമായ ബഹുമുഖ പ്രതിഭാപാരമ്യം അർക്കദിയാക്കോനിൽ ഉണ്ടായിരുന്നു എന്നതിന് തെളിവാണ്. ഇട്ടിത്തൊമ്മൻ കത്തനാരുടെ കടിഞ്ഞാണിൽ, 'ചട്ടവും വരുതി'യും ചെയ്യപ്പെട്ട കുട്ടിക്കൊമ്പനായിരുന്നു തോമ്മാ അർക്കദിയാക്കോൻ എന്ന് പലരും എഴുതിക്കാണുന്നു. പ്രഗത്ഭനായ ഇട്ടിത്തൊമ്മൻ കത്തനാർ തെക്കുംഭാഗനായിരുന്നു. അദ്ദേഹത്തെ കൂനൻ കുരിശു സത്യത്തോടടുത്ത കാലത്താണ് നാം രംഗത്തു കാണുന്നത്. പ്രഗത്ഭരായ നസ്രാണി കത്തനാരന്മാരുടെ ഒരു സംഘംതന്നെ അർക്കദിയാക്കോൻമാരുടെ ഉപദേശകരായി എന്നും അങ്കമാലിയിൽ ഉണ്ടായിരുന്നു. എന്നാലും താൻതന്നെ വിവേചനബുദ്ധ്യാ ചെയ്യേണ്ടതും പറയേണ്ടതുമായവ ഒരു സമ്മേളനത്തിലൊ, താൻ മാത്രം സംസാരിക്കേണ്ട ഉന്നതൻമാരുമായി കണ്ടുമുട്ടുമ്പോഴോ, എത്ര ഉപദേശിച്ചാലും, ഉരുവിടുവിച്ചാലും, ഒരു 'നിരക്ഷരനും മായനുമായവന്' ഒരിക്കലും സ്തുത്യർഹമായി നിർവ്വഹിക്കുവാനാവില്ല. താൻ ഗീവർഗീസൻമാരായ പ്രഗത്ഭ മുൻഗാമികളേക്കാളും പ്രഗത്ഭൻ തന്നെയെന്നാണ് ഈ ഗ്രന്ഥങ്ങളെല്ലാം വിളിച്ചോതുന്നത്. ഗാർഷ്യയും അർക്കദിയാക്കോനും തമ്മിൽ അകൽച്ച വർദ്ധിച്ചു. ഗാർഷ്യയുടെ ശത്രുതയും, പ്രതികാരബുദ്ധ്യാ അർക്കദിയാക്കോനെ കീഴടക്കുവാൻ ഊററുശ്രമിക്കലും വർദ്ധമാനമായി.

## അനന്തര നടപടികൾ

കൊച്ചി, ആലങ്ങാട് രാജാക്കൻമാരുടെ അടുക്കൽ അർക്കദിയാക്കോൻ ഉടമ്പടി പാലിക്കുന്നില്ല എന്ന് ഗാർഷ്യാ പരാതിപ്പെട്ടു. ആലങ്ങാട്ട് രാജാവ് 2000 'ഫനം' (പണം) അർക്കദിയാക്കോന് പിഴയിട്ടു. കൊച്ചിയും ഒട്ടും കുറയാത്ത പിഴ പ്രഖ്യാപിച്ചു. അർക്കദിയാക്കോൻ കൊച്ചിയിലെ പറങ്കി ക്യാപ്ററൻ ഫ്രാൻസിസ് മെനസിസിന് പരാതി നൽകി. ആർച്ച് ബിഷപ്പിന് കീഴ്പ്പെട്ട് വ്യവസ്ഥകൾ സ്വീകരിക്കുക, അപ്പോൾ സഭയിൽ സമാധാനമുണ്ടാകും, രാജാക്കൾ പിഴ ഈടാക്കുന്നതിൽ നിന്ന് അവരെ പിൻതിരിപ്പിക്കയും ചെയ്യാം എന്ന് മെനേസിസ് പറഞ്ഞു. ഇതെല്ലാം ഗാർഷ്യായും, ക്യാപ്ററനും മററും ചേർന്നുണ്ടാക്കിയ കെണികൾ തന്നെ. ഇതിന് ശേഷം അർക്കദിയാക്കോൻ ഇട്ടിത്തൊമ്മൻ, കൊച്ചാണ്ടി, ഇട്ടിമാണി തുടങ്ങി പല കത്തനാരൻമാരോടുംകൂടി പറങ്കികളുടെ ശത്രുവായ തെക്കുംകൂർ രാജാവിൻെറ കോട്ടയത്തേക്കു പോയി (ആലങ്ങാട്ട് രാജാവ് പിഴയിട്ടെങ്കിൽ അതും പറങ്കി സമ്മർദ്ദംമൂലം) അവിടെ കത്തനാരൻമാരുടെ ഒരു യോഗം കൂടി. അതിൽ മലങ്കരയിലെ പുരാതന നടപടി പ്രകാരം മേലിൽ, വികാരിയെന്നോ, സഹപട്ടക്കാരെന്നോ ഭേദമില്ലാതെ എല്ലാ പട്ടക്കാരും വരുമാനം സമമായി വീതിച്ച് എടുത്തുകൊള്ളണം എന്നൊരു തീരുമാനം കൈക്കൊണ്ടു. തെക്കുംകൂർ രാജാവ് ഒരുത്തരവുമൂലം, ആ തീരുമാനം തൻെറ രാജ്യത്ത് എല്ലാ കത്തനാരൻമാർക്കും പള്ളികൾക്കും ബാധകമാക്കി. കൂടാതെ അർക്കദിയാക്കോൻ നിയമിക്കുന്നവർ അദ്ദേഹത്തിൻെറ കല്പന കടലാസ് മൂലം വികാരിമാരായിരിക്കണം. അല്ലാത്തവർക്ക് (ഗാർഷ്യായുടെ നിയമനമുള്ളവർക്ക്) തൻെറ രാജ്യത്ത് ഭരണാധികാരമില്ലെന്നും അതിൽ പറഞ്ഞിരുന്നു. കുര്യദ്നാലൂർ (നല്ലൂര്) എന്ന കത്തനാർ ഗാർഷ്യായുടെ കല്പനയാൽ (നിയമനത്താൽ) കോട്ടയം വലിയപള്ളി വികാരിയായിരുന്നു. ഇതിൽ നിന്ന് മനസിലാകുന്നത് ന്യൂനപക്ഷമായ തെക്കുംഭാഗർ തെക്കുംകൂറിലും, കൊച്ചിയിലും വടക്കുംകൂറിലും അർക്കദിയാക്കോനെ പിൻപററാതെ പറങ്കികളെ ആശ്രയിച്ചിരുന്നു എന്നാണ്. ആ കത്തനാരെ രാജാവ് ശിക്ഷിച്ച് 3 ദിവസം തടവിൽവെച്ച് തീരുമാനത്തിൽ ഒപ്പിടുവാൻ നിർബന്ധിച്ചു എങ്കിലും സ്വന്തം കയ്യിൽനിന്ന് പണം രാജാവിന് പിഴ ഒടുക്കി ഒപ്പിടാതെ തടവിൽനിന്ന് കത്തനാർ വിമുക്തനായി എന്നും പറയുന്നുണ്ട്. ശത്രുക്കളായ പറങ്കികളെ ആശ്രയിച്ചതിന് രാജാവ് സ്വയംനൽകിയ ശിക്ഷയാകാം ഈ ശിക്ഷ. അതും അർക്കദിയാക്കോൻെറ തലയിലെ ആരോപണച്ചുമടിന് ഭാരം കൂട്ടുവാൻ ഈ ഭാഗത്ത് എതിരാളികൾ ഉപയോഗിച്ചു. ഇതെല്ലാം പറങ്കി മേധാവിത്വകാലത്തെ കള്ളവും വഞ്ചനയും നിറഞ്ഞ നടപടികൾ തന്നെ. അർക്കദിയാക്കോൻെറ നിശ്ചയപ്രകാരം കത്തനാരൻമാർ കാര്യങ്ങൾ നിർവ്വഹിച്ചുതുടങ്ങി.

എന്നാൽ കൊച്ചിരാജാവുംമററും പ്രതീക്ഷിച്ചവിധം, അർക്കദിയാക്കോനിൽനിന്ന് പണം കിട്ടാഴികയാൽ അവരുടെ പിൻതുണ നഷ്ടപ്പെട്ടു. പറങ്കി പണത്തിൻെറ സ്വാധീനംമൂലം കത്തനാരൻമാരിൽ ഒരു വിഭാഗം അർക്കദിയാക്കോനുമായി തെററി

മററി.വിജയത്തിലെത്തി എന്ന് തോന്നിയ തന്റെ നീക്കം പരാജയമണെയുമോ എന്ന ഭയത്താൽ അർക്കദിയാക്കോൻ വീണ്ടും ഗാർഷ്യായുമായി രമ്യപ്പെടുവാൻ ആഗ്രഹിച്ചു. ഗാർഷ്യാ കീഴടവ്യവസ്ഥകളുടെ എണ്ണം വർദ്ധിപ്പിച്ച് വിജയഭാവത്തിൽ ഉറച്ചുനിന്നു.

ഈ സന്ദർഭത്തിൽ ഗാർഷ്യാ, വൈസറോയ് മസ്കറീനസിന്റെ സ്വാധീനത്തിൽ രാജാക്കൻമാരെ അർക്കദിയാക്കോനെതിരായി കൊണ്ടുവരണമെന്ന് ആവശ്യപ്പെട്ടു. Letter of January 9, 1646, "Garcia sent a letter to the Viceroy requesting him to write letters to the Kings of Cochin and Kaduthurutty asking them to favour the Archbishop.

The Viceroy however refused to oblige, saying that the state was not prepared to wage wars and suggested that Dom Garcia might instead bribe Archdeacon Thomas. The suggestion was, ofcourse totally unacceptable to the Archbishop." 165 B--Revelution page 89, Fr. Kollaparambil.

വൈസറോയ് നൽകിയ ഉത്തരം ശ്രദ്ധേയമാണ്. ലന്തക്കാരുടെ ഇന്ത്യയിലെ മുന്നേററം ഇന്ത്യയിലെ പറങ്കിശക്തികേന്ദ്രമായ ഗോവയുടെ നിലനിൽപ്പിനുപോലും ഭീഷണിയായി തോന്നിയ പറങ്കികളും, നസ്രാണികൾക്കെതിരായി അവരുടെ രാജാക്കൻമാരെ തിരിച്ചുവിടുവാൻ ശ്രമിച്ച് ഒരു യുദ്ധമുണ്ടായാൽ? അതിന് മനസില്ല എന്നായിരുന്നു വയിസറോയ് പറഞ്ഞതിന്റെ സാരം. കൂടാതെ ഗാർഷ്യായുടെ സ്വഭാവദോഷംകൊണ്ടാണ് ഇതെല്ലാം, അതുകൊണ്ട് താൻതന്നെ എതിരാളിക്ക് 'കണ്ടുകാഴ്ച' നൽകി രമ്യപ്പെടുവാനും പറഞ്ഞു. ഗാർഷ്യയുടെ പിടിവാദം (ദുരഭിമാനം) അതിന വഴങ്ങിയില്ല. പിന്നെ 'കോഴ' 'കണ്ടുകാഴ്ച' രാജാക്കൻമാർക്ക് ഗാർഷ്യാതന്നെ കൊടുക്കുക എന്നതാണ് പോംവഴി. അതാണ് നടന്നിരിക്കുവാൻ

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

താമസിച്ചതിനു ക്ഷമാപണം



Jolly.







Philip M Joseph.



E. S. Raju.





Sarasu.





Wg. CDR U. Punnoose. & Family.



Annie B. Mathews, Shahdol.

# സമർപ്പണ ശുശ്രൂഷ:

## ഒരു പാർശ്വവീക്ഷണം

''കൊയ്ത്തു വളരെയുണ്ട്, വേലക്കാരോ ചുരുക്കം എന്നരുളിയ കർത്താവേ, കൊയ്ത്തിനു പരിശീലിക്കപ്പെടുവാൻ അനേകരെ പുരോഹിത ശുശ്രൂഷയിലേക്കും സന്യാസ ജീവിതത്തിലേക്കും, സഭാപ്രവർത്തനത്തിലേക്കും ആകർഷിക്കണമെ...............!!''

1986 സപ്തംബർ 13 ശനിയാഴ്ച

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ വിവിധ ഇടവകകളിൽനിന്നുവന്ന ഏഴുപത്തിയഞ്ചിൽപ്പരം വിദ്യാർത്ഥികൾ ഒരേ ശബ്ദത്തിൽ പ്രാർത്ഥിച്ചു. ഒപ്പം അവരുടെ മാതാപിതാക്കളും. പ്രാർത്ഥനക്ക് സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ നേതൃത്വം നൽകി.

ഓർത്തഡോക്സ് സഭയിലെ ദൈവവിളിയുള്ള കുട്ടികളെ സഭാസേവനത്തിനായി സമർപ്പിക്കുന്നതിനു വേണ്ടിയുള്ള 'സമർപ്പണ ശുശ്രൂഷ' ഏവരേയും ആദ്ധ്യാത്മികതയുടെ പരിവേഷമണിയിക്കുവാൻ പര്യാപ്തമായിരുന്നു.

''പൈതങ്ങളെ
എന്റെ അടുക്കലേക്ക് വരുവാൻ വിടുവിൻ
അവരെ തടയരുത്—''

എന്ന കർതൃകല്പനയെ അടിസ്ഥാനമാക്കിയാണ് ഭദ്രാസനാധിപൻ തോമസ് മാർ അത്തനാസ്യോസ് മെത്രാപ്പോലീത്താ ഇവരെ പ്രത്യേകം വിളിച്ച് വേർതിരിച്ചിരിക്കുന്നത്.

നസ്രത്തിലെ യേശു എന്ന ബാലൻ പന്ത്രണ്ടാമത്തെ വയസിൽ സ്വന്തം മാതാപിതാക്കളെവിട്ട് യരുശലേം ദേവാലയത്തിലേക്ക് കടന്നുചെന്ന കഥയെ അനുസ്മരിപ്പിക്കുന്നതായിരുന്നു 'സമർപ്പണ ശുശ്രൂഷ.' വിദ്യാർത്ഥികൾ, ''അവരുടെ പിതാവിന്റെ ഭവനത്തിലേക്ക് ചെന്നു'' സഭാസേവനത്തിനായി സമർപ്പണം നടത്തിയത്, അവരുടെ ജീവിതത്തിലെ അവിസ്മരണീയ നിമിഷങ്ങളായിട്ടു പരിലസിക്കും എന്നതിനു സംശയമില്ല.

ക്രൈസ്തവദർശനം ഉൾക്കൊണ്ട് ആത്മാവിൽ നിറമുള്ളവരായി തീരുന്നതിനും, ആത്മചൈതന്യം ത്രസിക്കുംവിധം അവരുടെ ജീവിതം കരുപ്പിടിപ്പിക്കുന്നതിനും സാധിക്കുന്നതാണീ സമർപ്പണ ശുശ്രൂഷയെന്ന് ഭദ്രാസനാധിപൻ തോമസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്താ വ്യക്തമാക്കി.

സഭാവിശ്വാസത്തിലേക്ക് കുട്ടികളെ വളർത്തിയെടുക്കുന്നതിന്, ശൈശവത്തിൽതന്നെ അവരെ ദൈവത്തിനുള്ളവരാക്കി തീർക്കേണ്ടതും — Catch the young for the church—ആ വഴിക്കവർക്ക് പരിശീലനം നൽകേണ്ടതും സഭയുടെ കടമയാണ്. എന്നാൽ സാക്ഷാത്ക്കരിക്കാൻ കഴിയാത്ത ഈ കുറവിന്റെ സഫലീകരണമാണ്, മററു ഭദ്രാസനങ്ങൾക്ക് മാതൃകയാംവണ്ണം ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന ഈ പ്രത്യേക 'സമർപ്പണ സമ്മേളനം'.

സമർപ്പണ ശുശ്രൂഷയിൽ പങ്കെടുത്ത ബാലന്മാരുടെ ഭാവിയെക്കുറിച്ച് തിരുമേനി വിശദീകരിച്ചു:—

''മൂന്നു മാസം കൂടിയിരിക്കുമ്പോൾ ഇവരെ വിളിച്ചുകൂട്ടി പ്രത്യേക ക്ളാസുകളും സമ്മേളനങ്ങളും ക്രമീകരിക്കും. തെരഞ്ഞെടുക്കപ്പെടുന്ന കുട്ടികളെ തിരുമേനിയോടൊപ്പം പാർപ്പിക്കും. ഇവർ വിദ്യാഭ്യാസകാലത്തുതന്നെ സഭാപ്രവർത്തനങ്ങൾക്കു നേതൃത്വം നൽകിയിരിക്കും.........''

ഇവരോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നുവരും. (ലൂക്കോ; 2: 52)

ആർഷഭൂമിയിൽ സുവിശേഷകരണത്തിനു പ്രാധാന്യം നൽകികൊണ്ട് പ്രവർത്തിക്കുവാനാഗ്രഹിക്കുമ്പോൾ സഭാസേവനത്തിനു പ്രവർത്തകർ വേണ്ടതായി വരുന്നെങ്കിൽ, ഇതാ ഇവർ പറയുന്നു.

അടിയങ്ങളിതാ!

അടിയങ്ങളെ അയക്കേണമെ! എന്ന്.

അത്യാകർഷകവും നൂതനവുമായ ഈ സമ്മേളനം വീക്ഷിച്ച മുതിർന്നവർ പരസ്പരം ചോദിച്ചു:—

'ഈ പൈതങ്ങൾ എന്താകും—?'

---

സാദ്ധ്യത. അതിന് ധാരാളം തെളിവുകളുമുണ്ട്. (അത് പിന്നാലെ കാണാം) വൈസറോയ് അല്ലാത്ത മററ് പറങ്കി ഉദ്യോഗസ്ഥർ ഗാർഷ്യക്ക് സഹായികളായിരുന്നു. (തുടരും)

## 'ഇടയന്റെ രക്തം ആടുകൾക്കായി'

'നല്ലിടയൻ ആടുകൾക്കായി തന്റെ ജീവൻ നൽകുന്നു' എന്ന കർത്തൃവചനത്തെ അനുസ്മരിപ്പിക്കുമാറ് ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പാ തന്റെ രക്തം 'രക്തദാന ബാങ്കിലേക്ക്' ദാനം ചെയ്തു.

ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തനമാരംഭിച്ച 'രക്തദാന യൂണിററി'ന്റെ ഉദ്ഘാടനകർമ്മം രക്തം നൽകി നിർവഹിക്കുകയായിരുന്നു അദ്ദേഹം.

രക്തം ആവശ്യമായിവരുന്ന സഭാവിശ്വാസികൾക്കും അശരണരും ആലംബഹീനരുമായ രോഗികൾക്കും രക്തം നൽകുന്നതിനായി ഭദ്രാസനത്തിന്റെ വിവിധ യൂണിററുകളിൽ നിന്നായി ഇരുന്നൂററിയൻപതിൽപ്പരം യുവാക്കൾ 'രക്തദാന യൂണിററിൽ' പേർ രജിസ്ററർ ചെയ്തിട്ടുണ്ട്.

## ഉത്തമ മനുഷ്യത്വം ഉത്തമ വിശ്വാസിക്കാവശ്യം

പരിശുദ്ധ ബാവാ

മനുഷ്യനു മനുഷ്യത്വം നിർജ്ജീവമായിക്കൊണ്ടിരിക്കുന്ന ആധുനിക ജീവിതത്തിൽ, അധമ വിചാരങ്ങളെ സംസ്ക്കരിച്ചെടുത്ത് ഉത്തമ മനുഷ്യത്വത്തിലേക്ക്—ദൈവത്വത്തിലേക്ക്—ഉയർത്തുവാൻ ക്രൈസ്തവ സൂക്തങ്ങളിലൂടെ സാധിക്കണമെന്ന് പരിശുദ്ധ കാതോലിക്കാബാവാ ഉദ്ബോധിപ്പിച്ചു.

ചെങ്ങന്നൂർ ഭദ്രാസനാടിസ്ഥാനത്തിൽ സംഘടിപ്പിച്ച 'സമർപ്പണ സമ്മേളനത്തിലും' അതോടൊപ്പം നടന്ന സന്നദ്ധ സുവിശേഷക സംഘത്തിന്റെ വാർഷിക സമ്മേളനത്തിലും ആദ്ധ്യക്ഷം വഹിച്ചു സംസാരിക്കുകയായിരുന്നു തിരുമേനി.

'ജീവൻ നൽകുവാനും സമൃദ്ധമായി നൽകുവാനും കരുത്തുററ കരങ്ങളാണ് ഈ അജഗണങ്ങൾക്ക് ക്രിസ്തു കാട്ടിത്തരുന്നതെന്നദ്ദേഹം വിശദീകരിച്ചു. സമൃദ്ധമായ ജീവൻ നൽകുവാൻ കരുത്തുററ 'മുനിവര്യ'നായിരുന്നു പുത്തൻകാവിൽ കൊച്ചു തിരുമേനി. അദ്ദേഹത്തിന്റെ കുടുംബവൈശിഷ്ഠ്യങ്ങൾ ഉൾക്കൊണ്ട് പ്രത്യേകം ശ്രദ്ധാർഹവും എന്നാൽ മാതൃകാപരവുമായ പ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്ന ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെ പരിശുദ്ധ ബാവാ മുക്തകണ്ഠം പ്രശംസിച്ചു.

## വിശ്വാസ വിപരീതികളെ തകർക്കുക

സഭാവിശ്വാസത്തിൽ വിഘ്നം വരാതിരിപ്പാൻ, സഭയിലിന്നുണ്ടായിക്കൊണ്ടിരിക്കുന്ന വിശ്വാസ വിപരീതികളെ 'എല്ലാ സർവ്വായുധ വർഗങ്ങളും ധരിച്ചുകൊണ്ട് എതിർത്തു തോല്പിക്കണമെന്ന് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ആശംസാ പ്രസംഗത്തിനിടയിൽ ആഹ്വാനം ചെയ്തു. സഭാവിശ്വാസാചാരത്തിലുള്ള അജ്ഞതയാണ് വിശ്വാസികളെ തെററിക്കുന്നതെന്നദ്ദേഹം അഭിപ്രായപ്പെട്ടു. സന്നദ്ധ സുവിശേഷ സംഘംപോലെയുള്ള പ്രത്യേകം വേർതിരിക്കപ്പെട്ടവർക്ക് ഇടവകകളിൽ സഭാവിശ്വാസ ചരിത്രങ്ങൾ പഠിപ്പിക്കുവാനുള്ള മാദ്ധ്യമങ്ങൾ ഉണ്ടായേ തീരൂ.

ദൈവവിളിയുടെ വിവിധ വശങ്ങളെപ്പററി ഫാ. സഖറിയ ഒ. ഐ. സി. റവ. സിസ്ററർ സോഫിയ എന്നിവരും പ്രസംഗിച്ചു.

ഇടവകകളിൽനിന്നും തെരഞ്ഞെടുത്ത്, ചെങ്ങന്നൂരിൽ ആറു മാസത്തെ വേദപുസ്തകപഠനം, വിശ്വാസം, സഭാചരിത്രം എന്നിവയടങ്ങിയ സുവിശേഷപരിശീലനം പൂർത്തിയാക്കിയ എൺപതു പേർക്ക് പരിശുദ്ധ കാതോലിക്കാബാവാ സർട്ടിഫിക്കേററുകൾ സമ്മാനിച്ചു. ഇവർ സന്നദ്ധ സുവിശേഷസംഘം എന്ന പേരിൽ ഇടവകകളിൽ ആദ്ധ്യാത്മിക സംഘടനകൾക്കു നേതൃത്വം നൽകും.

കഴിഞ്ഞ എസ് എസ്. എൽ. സി. പരീക്ഷയിൽ ഏററവും കൂടുതൽ മാർക്കുവാങ്ങി വിജയിച്ചവർക്കുള്ള ചാക്കോ മെമ്മോറിയൽ ക്യാഷവാർഡ് ബിൻസു ജെ കൈലത്തിന് (545 മാർക്ക്) പരിശുദ്ധ ബാവാ സമ്മാനിച്ചു. സമ്മേളനത്തിൽ തോമസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്താ സ്വാഗതം ആശംസിച്ചു. സന്നദ്ധ സുവിശേഷകസംഘം ഡയറക്ടർ ഫാ. ടി. ജി. ജോൺ നന്ദിയും രേഖപ്പെടുത്തി. കുട്ടികളുടെ സമർപ്പണ ശുശ്രൂഷ, യുവജന പ്രസ്ഥാനത്തിന്റെ രക്ത

# പത്രാധിപർക്കുള്ള കത്ത്

സർ,

1986 ആഗസ്റ്റു ലക്കം 8, പുസ്തകം 41–ൽ ചേർത്തിരുന്ന ജോർജ് വർഗീസ്, മദ്രാസ് എഴുതിയ Letter to the Editor അധികരിച്ചുള്ളതാണ് ഈ കത്ത്. ജോർജ് വർഗീസ് മലങ്കരസഭാ ചരിത്രം ആസ്പദമാക്കി രചിച്ച പല ലേഖനകൃതികളും ഞാൻ ഇതിനകം കണ്ടിട്ടുണ്ട്. അവയിലെ പല ആശയങ്ങളുമായി ഞാൻ യോജിക്കുന്നുവെങ്കിലും, മററു പലതും എനിക്ക് സ്വീകാര്യമല്ല. എന്നാൽ എഴുത്തുകാരനു സഭാ ചരിത്രത്തിലുള്ള താത്പര്യത്തെ ഞാൻ ഹാർദ്ദവമായി അനുമോദിക്കുന്നു. അതു കൂടുതൽ ഉദ്ദീപിപ്പിക്കുവാൻ ഈ കത്ത് സഹായിക്കുമെന്നു കരുതുന്നു.

1986 ജൂൺ 11–ാം തിയതിയിലെ ദീപികപത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്ന ജോൺ കച്ചിറമററത്തിൻെറ ലേഖനത്തെ വിമർശിക്കുന്നതാണു ജോർജ് വർഗീസിൻെറ കത്ത്. ''ആദിമ നൂററാണ്ടുമുതൽ സുശക്തമായ ഒരു കത്തോലിക്കാസഭ ഭാരതത്തിൽ ഉണ്ടായിരുന്നു എന്നതു ചരിത്രസത്യമായിരിക്കെ, സഭയെയും ചരിത്രത്തെയും പാരമ്പര്യത്തെയും ഈ പാഠം അപമാനിക്കുകയാണ്'' പത്താം സ്ററാൻഡാർഡിലെ പുതിയ സാമൂഹ്യപാഠപുസ്തകത്തിൽ സുറിയാനിക്രിസ്ത്യാനികളെപ്പററിയുള്ള പ്രസ്താവനയെ നിരൂപണം ചെയ്യുവാനാണു ലേഖകൻ ഉദ്യമിക്കുന്നത്. പുരാതന കാലം മുതൽ ഭാരതത്തിൽ ഒരു കത്തോലിക്കാസഭ ഉണ്ടായിരുന്നു എന്നതിലല്ല, അതു റോമുമായി സംഘടിതമായിരുന്നു എന്നതിലാണ് അഭിപ്രായവ്യത്യാസം. ഈ വിഷയം ആസ്പദമാക്കി ജോൺ കച്ചിറമററത്തിൻെറ നിലപാട് റോമൻ കത്തോലിക്കാസഭാംഗങ്ങളായ പല ചരിത്രകാരൻമാർപോലും ഇന്നു സ്വീകരിക്കുന്നില്ല. അതിനെ ജോർജ് വർഗീസു നിരാകരിക്കുന്നതിനോടു ഞാനും യോജിക്കുന്നു. ''മലങ്കരസഭ 1665–നു മുമ്പ് അന്ത്യോഖ്യാ സഭയുമായിട്ടോ പോർട്ടുഗീസുകാരുടെ വരവിനുമുമ്പ് റോമാസഭയുമായിട്ടോ യാതൊരു സംസർഗവും വൈദീക ബന്ധവും സ്ഥാപിച്ചിരുന്നില്ല''

---

ദാന യൂണിററുദ്ഘാടനം, ജൂബിലി സ്മാരക ഫണ്ടിനുള്ള കൂപ്പൺ വിതരണം, സന്നദ്ധ സുവിശേഷകസംഘത്തിനുള്ള സർട്ടിഫിക്കററുവിതരണം എന്നിവയ്ക്കു പുറമെ ഭദ്രാസനത്തിലെ വൈദികരും കുടുംബങ്ങളും ഒരേ വേദിയിൽ അണിനിരക്കത്തക്കവണ്ണം 'പുരോഹിതന്മാരുടെ സൗഹൃദ സമ്മേളനവും' നടന്നു.

എല്ലാംകൊണ്ടും സെപ്ററംബർ 13 ശനിയാഴ്ച ഭദ്രാസനത്തിലെ എല്ലാ സംഘടനാ പ്രവർത്തകരുടേയും ജീവിതത്തിലെ അവിസ്മരണീയ നിമിഷമായി തീർന്നിരിക്കുന്നു.

—ജോൺ തോമസ് കരിങ്ങാട്ടിൽ

# വൈദിക സുഹൃദ്സമ്മേളനം

ചെങ്ങന്നൂർ മെത്രാസനത്തിലെ വൈദികരുടെയും ബസ്ക്യാമ്മമാരുടെയും കുഞ്ഞുങ്ങളുടെയും ഒരു സുഹൃദ്സമ്മേളനം സെ. 13–ാം തീയതി ശനിയാഴ്ച 4 മണിക്ക് പ. ബാവാ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ ബഥേൽ അരമനയിൽവെച്ച് നടന്നു. ഇദംപ്രഥമമായി ഇങ്ങനെ വൈദിക കുടുംബാംഗങ്ങളുടെ സമ്മേളനം വിളിച്ചുകൂട്ടിയതിൽ പ. ബാവാ തിരുമേനി ഇടവക മെത്രാപ്പോലീത്തായെ അഭിനന്ദിച്ചു. അവിവാഹിതനായ താൻ നാല്പതു വർഷം തൻെറ മാതാവായ ബസ്ക്യാമ്മയോടുകൂടി വളർന്ന തൻെറ അനുഭവങ്ങൾ അനുസ്മരിച്ചുകൊണ്ടാണ് പ. ബാവാ പ്രസംഗം ആരംഭിച്ചത്. (പ. ബാവായുടെ പിതാവ് വട്ടക്കുന്നേൽ കുര്യൻ കത്തനാരായിരുന്നു.) ഇടവകയിലും കുടുംബത്തിലും ഉണ്ടായിരിക്കേണ്ട ബസ്ക്യാമ്മമാരുടെ ചുമതലകളെപ്പററിയും പ. ബാവാ ഉദ്ബോധിപ്പിച്ചു. വൈദികരുടെ മക്കൾക്കെല്ലാം സങ്കീർത്തനവും പുതിയ നിയമവുമടങ്ങിയ ബൈബിൾ പ. ബാവാ സമ്മാനിച്ചു. വൈദികർ സഭാംഗങ്ങൾക്ക് നേതൃത്വം നൽകണമെന്നും ബസ്ക്യാമ്മമാർക്കാണ് വൈദികരുടെ കുഞ്ഞുങ്ങളെ വളർത്തുന്നതിലും അവരുടെ അച്ചടക്കം പരിപാലിക്കുന്നതിലും കൂടുതൽ ചുമതലയുള്ളതെന്നു. പ. ബാവാ പറഞ്ഞു. വൈദികർ ഇടവകകാര്യങ്ങളിൽ കൂടുതൽ സമയവും വ്യാപൃതരാകുമ്പോൾ വീട്ടുകാര്യങ്ങൾ ബസ്ക്യാമ്മമാരാണ് നിർവ്വഹിക്കുന്നതെന്നും ഒമ്പതു സഹോദരീ സഹോദരങ്ങളുള്ള പ. ബാവാ തൻെറ മാതാവിൻെറ മാതൃകാപരമായ പരിപാലനം അനുസ്മരിച്ചുകൊണ്ട് കല്പിക്കുകയുമുണ്ടായി.

ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്തനാസ്യോസ് തിരുമേനി കൃതജ്ഞത പ്രകാശിപ്പിച്ചു. തുടർന്ന് ചായസൽക്കാരവും ഉണ്ടായിരുന്നു.

—o—

എന്നു അദ്ദേഹം ഉറപ്പിച്ചു പറയുന്നതിനോടും ഞാൻ യോജിക്കുന്നു.

16–ാം നൂററാണ്ടിനു മുമ്പു മലങ്കര സഭയ്ക്കു എന്തെങ്കിലും വിദേശ സഭാ കേന്ദ്രവുമായി ബന്ധമുണ്ടായിരുന്നുവോ? ഉണ്ടായിരുന്നു എങ്കിൽ, അതു ഏതു കേന്ദ്രവുമായിട്ടായിരുന്നു? ഈ ചോദ്യങ്ങൾക്കുള്ള ജോർജ് വർഗീസിൻെറ ഉത്തരം വ്യക്തമല്ലെന്നുവരുകിലും, അതു നല്കുവാൻ അദ്ദേഹം യത്നിക്കുന്നുണ്ട്. അതിപ്രകാരമാണ്.

1. മലങ്കരസഭയ്ക്കു പൂർവകാലം മുതൽക്കെ ബന്ധമുണ്ടായിരുന്നത് സെലൂഷ്യാ തലസ്ഥാനമാക്കി ഭരിച്ച പേർഷ്യയിലെ പുരാതന കാതോലിക്കേറ്റുമായിട്ടായിരുന്നു. ഉദയംപേരൂർ സുന്നഹദോസു കാലംവരെ മലങ്കരസഭയിൽ മേല്പട്ടക്കാരെ അയച്ചു കൊണ്ടിരുന്നതു പേർഷ്യൻ സഭാധ്യക്ഷനായിരുന്ന ബാബിലോൺ പാത്രിയർക്കീസായിരുന്നു. ഇത്രയും സ്പഷ്ടമായി പ്രസ്താവിച്ച ശേഷം ജോർജ് വർഗീസു പ്രകടിപ്പിക്കുന്ന ആശയങ്ങൾ വേണ്ടവണ്ണം മനസിലാകുന്നില്ല.

2. 325–ൽ നടന്ന നിഖ്യാസുന്നഹദോസു മുതൽ 1490 വരെയും മലങ്കരസഭ യാക്കോബായ (ഓർത്തഡോക്സ്) വിശ്വാസമാണു സ്വീകരിച്ചിരുന്നത്.

3. 522–ൽ കോസ്മാസ് മലങ്കര സന്ദർശിച്ച അവസരത്തിൽ കല്യാണായിൽ കണ്ടത് ''പേർഷ്യയിൽ നിന്നു അഭിഷേകം'' പ്രാപിച്ച ''യാക്കോബായമെത്രാനെയാണ്.''

4. 149–മുതൽ ഉദയംപേരൂർ സുന്നഹദോസു നടന്ന 1599–വരെയുള്ള ഒരു നൂറു വർഷക്കാലം ഈ സഭയിൽ നെസ്തോറിയൻ വേദോപദേശങ്ങൾ കടന്നു കൂടിയിരുന്നുവെന്നും, മലങ്കരസഭ ആ കാലങ്ങളിൽ നെസ്തോറിയ വിശ്വാസം അംഗീകരിച്ചുവെന്നും സംശയരഹിതമായി പറയാം.

5. ''1665–ൽ അന്തോഖ്യയിൽ നിന്നും ഇവിടെ വന്ന യെറുശലേമിൻെറ മെത്രാപ്പോലീത്തായായ മാർ ഗ്രിഗോറിയോസ് ഇവിടെ ഓർത്തഡോക്സ് വിശ്വാസം പുനരുദ്ധരിക്കുകയുണ്ടായി.''

6. 1807–ൽ കേരളം സന്ദർശിച്ച ഡോ. ബുക്കാനാനോടു ഇവിടത്തെ ക്രിസ്ത്യാനികൾ പറഞ്ഞത്, ''പാശ്ചാത്യരായ നിങ്ങളുടെ വിശ്വാസം എന്തുതന്നെയായിരുന്നാലും, ഞങ്ങൾ സത്യവിശ്വാസികളാണ്. എന്തെന്നാൽ ക്രിസ്തുവിൻെറ പിൻഗാമികളെ ക്രിസ്ത്യാനികളെന്നു ആദ്യം വിളിച്ച സ്ഥലത്തുനിന്നാണു ഞങ്ങൾ വന്നിരിക്കുന്നത്'' എന്നായിരുന്നു.

ജോർജ് വർഗീസിൻെറ കത്തിൽനിന്നുമെടുത്തവയാണു മുകളിൽ എടുത്തുകാണിച്ച ആറു ആശയങ്ങളും. അവയിൽ ഒന്നാമത്തേതിനെ മറെറ അഞ്ചു ആശയങ്ങളുമായി എങ്ങനെ പൊരുത്തപ്പെടുത്തുമെന്നുള്ളതാണ് ആ കത്തു ചിന്തിച്ചു വായിക്കുന്നവർ ഉന്നയിക്കാവുന്ന ചോദ്യം.

1. പേർഷ്യയിലെ പുരാതന കാതോലിക്കേററിനെ ചരിത്രത്തിലെപ്പോഴെങ്കിലും ആരെങ്കിലും 'യാക്കോബായ' ആയി കരുതിയിട്ടുണ്ടോ? അന്ത്യോക്യൻ സുറിയാനിസഭയെപ്രത്യേകം ഉദ്ദേശിച്ച്, 560–നുശേഷം 'യാക്കോബു ബുർദാനായെ അനുഗമിക്കുന്നവർ' എന്ന അർത്ഥത്തിൽ, 'യാക്കോബായ' എന്ന പേര് അവഹേളനാപരമായി എതിരാളികൾ ഉപയോഗിച്ചിട്ടുണ്ട്. എന്നാൽ 325–ലൊ, 425 ലൊ, 525–ലൊ അങ്ങിനെ ഒരു പദം പ്രയോഗത്തിൽ വന്നിട്ടുള്ളതെയല്ല.

2. 522–ൽ കോസ്മാസു കല്യാണായിൽകണ്ട ബിഷപ്പ് പേർഷ്യായിൽ അവരോധിതനായ ആളാ

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്




K. C. Varghese, Dimapur.

മിസസ്. സാറാമ്മ ഏലിയാസ്.




Philipose K. G.

# പരുമലയിലെ പാരിജാതം

## തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

'വിളിക്കപ്പെട്ടവർ അനേകർ, തെരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം' (വി.മർക്കോസ് 22:14)

(84-ാം ഓർമ്മദിനം നവംബർ 2)

**ലോ**കത്തിൽ കോടാനുകോടി ജനങ്ങൾ ഉണ്ടെങ്കിലും ഓരോ സ്ഥലത്തും നേതൃസ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നവർ എത്രയോ ചെറിയ ഒരു സംഖ്യ മാത്രം. ഒരു രാജ്യത്തെ ഭരണസംവിധാനത്തിന്റെ തലപ്പത്ത് എത്തുന്നവരും ഒരു മതത്തിന്റെ ഉന്നത സ്ഥാനത്തിൽ അവരോധിക്കപ്പെടുന്നവരും ഒരു സ്ഥാപനത്തിന്റെ സാരഥ്യം വഹിക്കുന്നതിനു നിയോഗിക്കപ്പെടുന്നവരും, അതുപോലെ ചെറുതോ വലുതോ ആയ ഏതൊരു സംവിധാനത്തിന്റെയും ചുക്കാൻ പിടിക്കുന്നതിനു നിയുക്തരാകുന്നവരും മേൽപ്പറഞ്ഞ സിദ്ധാന്തത്തെ ന്യായീകരിക്കുന്നു. നേതൃസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടാലും അവിടെ വിജയിക്കുന്നവർ അഥവാ വിരാജിക്കുന്നവർ പിന്നെയും ചുരുങ്ങും. അതിനു കാരണം ഇല്ലാതില്ല. അതായത് നേതൃസ്ഥാനത്തു കയറിപ്പറ്റുന്നവരുണ്ട്; വഴിയേയോ വഴിവിട്ടോ എത്തുന്ന സ്ഥാനത്തു വിജയമോ പരാജയമോ അവർക്കു പ്രശ്നമല്ല. എത്രയോ രാജ്യങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, കുടുംബങ്ങൾ ആദിയായവ നേതൃസ്ഥാനത്തിന്റെ ഗുണദോഷങ്ങൾകൊണ്ട് ഉയരുകയും താഴുകയും ചെയ്തിട്ടുണ്ട്. നേരെമറിച്ച് നേതാക്കന്മാരായി ജനിക്കുന്നവരുണ്ട് (Born leaders). അവർ എത്തുന്ന സ്ഥാനത്തു വിജയിക്കും. വിരാജിക്കും. ആദ്ധ്യാത്മികമണ്ഡലങ്ങളിലും വ്യവസ്ഥ ഇതുതന്നെ. മാറ്റമില്ല. ഇത്രയും പറഞ്ഞതു നേതൃസ്ഥാനത്തിന്റെ കാര്യം. ആദ്ധ്യാത്മികജീവിതത്തെ സംബന്ധിച്ച് വ്യത്യാസമുണ്ട്. അവിടെ നേതൃത്വത്തിനു സ്ഥാന

---

യിരുന്നു എന്ന് അദ്ദേഹം പറയുന്നു. ആ ബിഷപ്പ് യാക്കോബായക്കാരനായിരിക്കുക സാധ്യമേയല്ല. ഒന്നാമതു 'യാക്കോബായ' എന്നുപയോഗത്തിൽ വന്നിരുന്നില്ല. രണ്ടാമത്, ഏകദേശം 470-മുതൽ പേർഷ്യായിലെ പുരാതന കാതോലിക്കേറ്റു നെസ്തോറിയൻ നിലപാടിലേയ്ക്കു നീങ്ങുകയും 486-മുതൽ ഔദ്യോഗികമായി ആ സ്ഥിതി പ്രാപിക്കുകയും ചെയ്തിരുന്നു. അതിനുശേഷം അന്ത്യോക്യൻ സുറിയാനിസഭാ ബന്ധത്തിലൊരു കാതോലിക്കാ പേർഷ്യയിലുണ്ടാകുന്നതു 629-ൽ മാത്രമായിരുന്നു.

3. 1490-ൽ ഒരു മൂന്നംഗ നിവേദകസംഘം ബിഷപ്പിനുവേണ്ടി മലങ്കരയിൽനിന്നും ബാബിലോൺ പാത്രിയർക്കീസിന്റെ അടുക്കലേയ്ക്കു നിയോഗിക്കപ്പെടുകയായിരുന്നു. അതു സംഭവിക്കണമെങ്കിൽ, അക്കാലത്തിനു വളരെ മുമ്പുമുതൽ നെസ്തോറിയൻ പാത്രിയർക്കീസുമായി മലങ്കര സഭയ്ക്കു ബന്ധമുണ്ടായിരുന്നുവെന്നു വ്യക്തമാണ്. 1490-മുതൽ 1599-വരെ മലങ്കരസഭ നെസ്തോറിയമായിരുന്നു എന്നു ഈ. എം. ഫിലിപ്പു വാദിക്കുന്നുണ്ട്. അതിനുമുമ്പു അന്ത്യോക്യൻ ബന്ധത്തിൽ മലങ്കരസഭ കഴിഞ്ഞുവന്നു എന്നുള്ളതാണു ഫിലിപ്പിന്റെ നിലപാട്.

1653-ലെ കൂനൻകുരിശുസത്യത്തെ തുടർന്നു മലങ്കരസഭ രണ്ടായി പിളർന്നു. അതിനുശേഷം വിഭജിതകക്ഷികൾ രണ്ടും അതാതിന്റെ നിലപാടു ശരിയാണെന്നു സമർത്ഥിക്കുവാൻ യത്നിച്ചുവന്നു. റോമൻ കത്തോലിക്കാ ഭാഗത്തുനിന്നുമുള്ള ആ ശ്രമത്തെയാണു ജോൺ കച്ചിറമറ്റം പ്രതിബിംബിപ്പിക്കുന്നത്. റോമുമായി ചേരാതെ കഴിഞ്ഞ വിഭാഗം ക്രമേണയായി അന്തോക്യൻ സിറിയൻ പാരമ്പര്യത്തിൽ ചേർന്നു. അതിൽ നിന്നുകൊണ്ട് ആ നിലപാടിനെ ഭൂതകാലാപേക്ഷിതമായി ശരിവെയ്ക്കുവാനുള്ളതായിരുന്നു ഈ.എം. ഫിലിപ്പിന്റെ ശ്രമം. ഫിലിപ്പിന്റെ വശത്തുനിന്നുള്ള വാദങ്ങളാണു ജോർജ് വർഗീസു ചരിത്രസത്യമായി ഉറപ്പിക്കുവാൻ ഉദ്യമിക്കുന്നത്. രണ്ടു നിലപാടുകളും ഒരു ചരിത്രകാരനു സ്വീകാര്യമല്ലെന്നു പറയാതെ നിവൃത്തിയില്ല.

**റവ. ഫാ. ഡോ. വി. സി. ശമുവേൽ**

മില്ലെന്നുതന്നെ പറയാം. ഉന്നതമായ ആത്മീയ നിലയിലേയ്ക്കു ആർക്കും ആരെയും ഉയർത്താൻ സാധിക്കുകയില്ല. അതു ദൈവകാര്യമാണ്. ദൈവത്തിൽനിന്നും അത് സ്വയം ആർജ്ജിക്കേണ്ടതാകുന്നു. അതിനാൽ അവിടെ മത്സരത്തിന്റെ പ്രശ്നമില്ല. തീക്ഷ്ണതയാണ് ആവശ്യം. അതിനു ലൗകിക ലാഭേഷ്ടങ്ങളുടെ കണക്കുകൂട്ടലുകൾ ആവശ്യമില്ല. പൂർണ്ണതയിലേക്കു വളരുന്ന ഒരു ധന്യജീവിതം അഥവാ വിശുദ്ധ ജീവിതമാണു ലക്ഷ്യം. അവിടെയും ആ ലക്ഷ്യത്തെ പ്രാപിക്കുന്നവർ തുലോം ചുരുക്കം. ആ ചുരുക്കം ചിലരാണ് ആദ്ധ്യാത്മികനഭസ്സിൽ അപൂർവ്വം ചില സന്ദർഭങ്ങളിൽ ഉദിച്ചുയരുന്ന ജ്യോതിർഗോളങ്ങൾ. അന്ധകാരലോകത്തിൽ പ്രഭാപൂരം പൊഴിക്കുന്ന ജ്വലിക്കും താരങ്ങൾ! ദുർഗന്ധം വമിപ്പിക്കുന്ന ഭൂമണ്ഡലത്തെ സുഗന്ധപൂരിതമാക്കുന്ന നിർമ്മല പനിനീർപുഷ്പങ്ങൾ. അതിലൊന്നാണ് മലങ്കരസഭയിലെ പരുമലത്തിരുമേനി. അഥവാ അതല്ലാമാണ് തിരുമേനി.

ദൈവഭയമുള്ള ഭവനങ്ങൾ മഹാന്മാരുടെ തൊട്ടിലുകളാണ് (Godly families are the Cradles of great men).

ലോകത്തിലേക്കു പിറന്നുവീഴുന്ന ഓരോ കുഞ്ഞും ലോകത്ത് ഓരോ പുതുമയായിരിക്കും. അതുകൊണ്ടു പിറക്കുന്ന നാൾ മുതൽ അതിനു ലഭിക്കുന്ന ചുറ്റുപാടുകളാണ് അതിനെ വലുതാക്കുന്നതും ചെറുതാക്കുന്നതും. അഥവാ ഉന്നതപ്പെടുത്തുന്നതും അധഃപതിപ്പിക്കുന്നതും. ഒരു മർത്ത്യന്റെ യഥാർത്ഥ വലിപ്പം അല്ലെങ്കിൽ ശ്രേഷ്ഠത പ്രകടമാകുന്നതു പ്രധാനമായി രണ്ടു കാര്യങ്ങളിലാണ്.

1. അവന്റെ ആത്മാവിന്റെ എല്ലാ കഴിവുകളുടെയും അഭിവൃദ്ധിയിൽ.

2. അതിലുപരിയായി അവന്റെ മനഃസാക്ഷിയുടെ പുരോഗമനത്തിൽ.

ഒരു നദിയുടെ ഉത്ഭവസ്ഥാനവും ഒഴുകിനീങ്ങുന്ന സ്ഥലങ്ങളും മലിനമായിരുന്നാൽ അതിലെ ജലം ശുദ്ധമായിരിക്കാൻ സാദ്ധ്യതയില്ലല്ലോ. അഴുക്കുചാലിൽക്കൂടി ഒഴുകുന്ന ജലം അഴുക്കുനിറഞ്ഞതുതന്നെയായിരിക്കും. ജലം സ്വയമേ അശുദ്ധിയുള്ളതായിരുന്നില്ല. നേരേമറിച്ച് അതിന്റെ ഗതിയിൽ ആർജ്ജിച്ച മലിനതയാണ് അതിന്റെ സ്വാഭാവിക വിശുദ്ധിയെ ഇല്ലാതാക്കിയത്. ചിന്തിച്ചാൽ മനുഷ്യജീവിതത്തിലും ഈ കാര്യങ്ങൾ അന്വർത്ഥങ്ങളാണ്. ജനനത്തിൽ മനുഷ്യനു മാലാഖയെപ്പോലെ വിശുദ്ധിയുണ്ടെങ്കിലും വളരുന്തോറും അവൻ വ്യതിയാനങ്ങൾക്കു വിധേയമാകുന്നു. ആത്മീയചൈതന്യമില്ലാത്ത ഒരു വീട്ടിൽ ജനിക്കുന്ന കുഞ്ഞുങ്ങൾ അഥവാ സ്വഭാവശുദ്ധിയില്ലാത്ത മാതാപിതാക്കൾക്ക് ഉണ്ടാകുന്ന കുഞ്ഞുങ്ങൾ വളരുന്ന സാഹചര്യം മാറ്റാനായിരിക്കയില്ല എന്നതു നിസ്തർക്കമായ സത്യമാണ്. ഒരു കുഞ്ഞിന്റെ മനഃസാക്ഷിയുടെ വളർച്ച അതിനെ ചുറ്റിപ്പറ്റി നില്ക്കുന്ന ആളുകളെ ആശ്രയിച്ചായിരിക്കുമെന്നുള്ളതിനും സംശയമില്ല. ആളുകൾ നല്ലവരെങ്കിൽ ആ കുഞ്ഞിന്റെ ജീവിതം നല്ല വഴിക്കു സ്വാധീനിക്കപ്പെടും. അല്ലെങ്കിൽ നേരെ മറിച്ചുമായിരിക്കും. ഒരു വ്യക്തിയുടെ ജീവിതത്തെ ഏതു നിറം പിടിപ്പിക്കുന്നതും ആ വ്യക്തിയുടെ മനഃസാക്ഷിയാണ്. ഒരു പാത്രത്തിലെ വെള്ളം മുഴുവൻ ഏററം ചെറിയ ഒരു തുള്ളി വിഷം മൂലം അശുദ്ധപ്പെടുത്തുന്നതുപോലെ അശുദ്ധപ്പെട്ട ഒരു മനഃസാക്ഷി അതിന്റെ ഉടമയുടെ ജീവിതം മുഴുവൻ വാക്കിലും പ്രവൃത്തിയിലും ആ അശുദ്ധി വെളിപ്പെടുത്തിക്കൊണ്ടിരിക്കും. നേരെ മറിച്ച് ദൈവമുള്ള ഒരു ഭവനത്തിലെ, അതായത് ദൈവഭയമുള്ള മാതാപിതാക്കൾക്കു ജനിക്കുന്ന, കുഞ്ഞിനു നല്ല മാതൃകയും അഭ്യസനവും കൊടുത്തു വളർത്തുന്നതിനാൽ ഭാവിയിൽ ശ്രേഷ്ഠമായ


## ആവശ്യമുണ്ട്

പകലോമററം തറവാട്ടിലെ ഒന്നു മുതൽ ഒൻപതുവരെയുള്ള മാർത്തോമ്മാമാരിൽ(6–ാം മാർത്തോമ്മാ ഒഴികെ) മററാരുടെയെങ്കിലും പടവും, 'വലിയ മാർ ദീവന്നാസ്യോസും, തരണനല്ലൂർ നമ്പൂതിരിപ്പാടും' എന്ന പുസ്തകവും, ആരുടെയെങ്കിലും കൈവശം ഉണ്ടെങ്കിൽ ദയവായി താഴെക്കാണുന്ന മേൽവിലാസത്തിൽ അറിയിക്കണമെന്ന് അപേക്ഷിക്കുന്നു.

റവ. ഡോ. കെ. സി. മാത്യു
കുററിക്കണ്ടത്തിൽ
തീയാടിക്കൽ P. O., തിരുവല്ലാ

സ്ഥാനം പ്രാപിക്കുമെന്നുള്ളതിനു സംശയമില്ല. പരുമല തിരുമേനിയെ സംബന്ധിച്ചു പറയുമ്പോൾ ദൈവഭക്തരായ മാതാപിതാക്കൾ, ആദ്ധ്യാത്മികചൈതന്യമുള്ള ചുററുപാടുകൾ ഇവയാൽ ധന്യമാക്കപ്പെട്ട ജീവിതമായിരുന്നു എന്നു നിസംശയം പറയാം. അനുഗ്രഹിക്കപ്പെട്ട മാതാപിതാക്കന്മാരിൽനിന്നു ലഭിച്ച മാതൃകയും അവരിൽനിന്നു ചെറുപ്പകാലത്തു ലഭിച്ച പരിശീലനവും ശമുവേലിനെ വലിയവനാക്കിയതുപോലെ തന്നെ. ശമുവേൽ ഇസ്രായേലിൽ ഒരു വൻശക്തിയായി രൂപാന്തരപ്പെട്ടതു തനിക്കു ചെറുപ്പകാലത്തു ലഭിച്ച പരിശീലനവും നല്ല മാതൃകയുമായിരുന്നു. പരുമല തിരുമേനി മലങ്കരസഭയുടെ ഒരു ശക്തിദുർഗ്ഗമായിരുന്നു. അദ്ദേഹത്തെ ആ നിലയിൽ എത്തിച്ചത്, ശമുവേലിനെപ്പോലെതന്നെ മററൊന്നായിരുന്നില്ല ഇന്നത്തെ ക്രിസ്തീയഭവനങ്ങളും ക്രിസ്തീയജീവിതവും മേൽപ്പറഞ്ഞ രീതികളെ എത്രമാത്രം സാധൂകരിക്കുന്നുണ്ട്? ആരു ചിന്തിക്കുന്നു?

ദൈവമുള്ള ഒരു ഭവനത്തിൽ ജനിക്കുന്നതു തന്നെ മഹാഭാഗ്യമാണ്. അങ്ങിനെയുള്ള ഒരു ശിശുവിനെ നിലത്തു വീഴ്ത്താൻ ഒരുക്കിവെച്ചിരിക്കുന്ന വിതയ്ക്ക്, മേഘങ്ങൾ മഴത്തുള്ളികൾ ശേഖരിച്ചു കാത്തു നിൽക്കുന്നതുപോലെ, സ്നേഹം, അനുഗ്രഹം, നല്ല മാതൃക ആദിയായവയെല്ലാം കാത്തുനിൽക്കുന്നു. പക്ഷേ ധാർമ്മികാധ:പതനത്തിൽ നിപതിച്ച ഒരു ഭവനത്തിൽ ജനിച്ച ഒരു ശിശുവിനെയോ, നാനാതരത്തിലുള്ള അകൃത്യം കാത്തിരിക്കുന്നു. പൊതുവേ എല്ലാവരും അറിഞ്ഞിരിക്കേണ്ട ഈ തത്വം ഇന്ന് എല്ലാവരും അഗണ്യകോടിയിൽ തള്ളിയിരിക്കയാണ്. ഫലമോ ശ്രേഷ്ഠരായ ആളുകൾ കുറയുന്നു. അഥവാ ഉണ്ടാകുന്നില്ല എന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

## ആദ്ധ്യാത്മികമായി ഉയർന്നവർ ദൈവത്തിനു സംസാരിക്കുവാനുള്ള വിശിഷ്ടോപകരണങ്ങൾ

ഒരു നിറംപിടിപ്പിച്ച സ്ഫടികം സൂര്യരശ്മികൾ കടത്തിവിടാൻ പററിയ മാദ്ധ്യമമല്ല. കറുത്ത നിറംപിടിപ്പിച്ചവ ഒട്ടുംതന്നെ യോജിച്ചതല്ല. അങ്ങിനെയുള്ള മാദ്ധ്യമങ്ങളിൽക്കൂടി പ്രകാശരശ്മികൾക്കു കടക്കാനേ സാദ്ധ്യമല്ല. നീതിസൂര്യനായ ദൈവത്തിൻെറ വിശുദ്ധ വചനമാകുന്ന രശ്മികൾ സ്വീകരിപ്പാനും അവയെ തങ്ങളിൽക്കൂടി കടത്തി മററുള്ളവർക്കു കൊടുക്കുവാനും കഴിവുള്ള മാദ്ധ്യമങ്ങളാണ് വിശുദ്ധന്മാർ. നിറം പിടിപ്പിച്ച സ്ഫടികംപോലെ പാപം അഥവാ മാലിന്യം പിടിച്ച ജീവിതമുള്ളവർക്ക് അപ്രകാരമുള്ള മാദ്ധ്യമങ്ങളാകാൻ കഴിയുകയില്ല. പ്രകാശരശ്മി സ്വീകരിപ്പാൻ കഴിവില്ലാത്ത സ്ഫടികത്തിന് അതിനെ എങ്ങനെ കടത്തിവിടാൻ കഴിയും? മാലിന്യം പററാതെയും ചേററിൽ വീഴാതെയും എപ്പോഴും സൂക്ഷിച്ചെങ്കിലേ സ്ഫടികം നിർമ്മലമായിരിക്കയുള്ളു, നിർമ്മലമായിരുന്നെങ്കിലേ മേൽ പറഞ്ഞ ഉദ്ദേശം സാധിക്കയുള്ളു. തന്നെയുമല്ല, വിശിഷ്ടഗുണങ്ങളുള്ള,വിലപിടിപ്പുമുള്ള, ഈ സ്ഫടികം താഴെവീണു തരിപ്പണമാകാതെ വളരെ കരുതലോടെ കൈകാര്യംചെയ്യുകയും വേണം. മനുഷ്യാത്മാവ് നിർമ്മലസ്ഫടികം പോലെയാണ്. കറപിടിക്കാതെ, ചേററിൽ വീഴാതെ, പൊടിപോലും പിടിക്കാതെ സൂക്ഷിക്കയും അധ:പതനത്തിലേക്കു വഴുതിവീഴാതെ വളരെ സൂക്ഷ്മമായി കൈകാര്യം ചെയ്കയും ചെയ്തെങ്കിലേ ഉന്നതനിലവാരമുള്ള മാദ്ധ്യമമായി വർത്തിക്കുകയുള്ളു.

പ. പരുമല തിരുമേനി ഒരു നിർമ്മല സ്ഫടികമായിരുന്നു. അതേ, വിശിഷ്ടവും വിലപ്പിടിപ്പുള്ളതുമായ സ്ഫടികം. ദൈവത്തിൻെറ വചനം മററുള്ളവർക്കു വെളിപ്പെടുത്തുവാൻ തക്കവണ്ണം കഴിവുള്ളവനായിരുന്നു അദ്ദേഹം. ദൈവത്തിൻെറ ശബ്ദം കേൾക്കാൻ കഴിവുള്ള ചെവികളും ആത്മീയ യാഥാർത്ഥ്യങ്ങൾ ദർശിക്കുവാൻ പററിയ കണ്ണുകളും അദ്ദേഹത്തിനുണ്ടായിരുന്നു. ദൈവതിരുവിഷ്ടത്തോടു പൂർണ്ണമായി യോജിച്ചുപോകത്തക്കവണ്ണം സ്വേച്ഛയെ താൻ മെരുക്കിയിരുന്നു. ചുരുക്കത്തിൽ ദൈവത്തിനു യോഗ്യമായ, പ്രസാദമുള്ള ഒരു പാത്രമായിരുന്നു തിരുമേനി. ഇത് അദ്ദേഹത്തിന് എങ്ങിനെ സാധിച്ചു എന്നുള്ളത് ചിന്താവിഷയമാക്കേതാണ്.

## യഥാർത്ഥ ക്രിസ്ത്യാനി ആര്?

ഈ ചോദ്യത്തിന് ശരിയായ ഉത്തരം കണ്ടുപിടിക്കാൻ സാധാരണ ആരുംതന്നെ മെനക്കെടാറില്ല. ഞാനൊരു ക്രിസ്ത്യാനിയാണോ? ആണെങ്കിൽ അത് ഞാനെങ്ങിനെയാണ് അറിയുന്നത്. ഞാൻ ക്രിസ്ത്യാനിയാണെന്നു മററുള്ളവർ അറി

യുന്നത് എങ്ങിനെയാണ്. ഇതൊക്കെ എത്രയോ അനപർത്ഥങ്ങളായ ചോദ്യങ്ങളാണ്. ചിന്തനീയമായ കാര്യങ്ങളാണ്. പക്ഷേ സാധാരണ നാം കാണാറുള്ള ഇക്കാലത്തെ ക്രിസ്ത്യാനിത്വത്തിന്റെ അളവുകോൽ വളരെ വില കുറഞ്ഞതാണ്.

ഇൻഡ്യയിലെ ഏററവും ഉന്നതമായ ഒരു പരീക്ഷയാണ് I. A. S. ആയതിന്റെ വാചാപരീക്ഷയിൽ, ഒരിക്കൽ കോഴി ഒററക്കാലിൽ നിൽക്കുന്നത് എപ്പോഴാണ് എന്നൊരു ചോദ്യം ചോദിച്ചതായി കേട്ടിട്ടുണ്ട്. ലഘുവാണു ചോദ്യം എന്നു തോന്നാമെങ്കിലും ഉത്തരം പറയേണ്ടവർക്കെല്ലാം അതു തലവേദനയുണ്ടാക്കി. എല്ലാവരും തലപുകഞ്ഞാലോചിച്ച് ശാസ്ത്രപരമായ ഓരോ ഉത്തരം നൽകി. സംഗതികൾ ലാഘവത്തോടെ കൈകാര്യം ചെയ്യുന്ന സ്വഭാവമുള്ള ഒരു ചെറുപ്പക്കാരൻ മാത്രം ''രണ്ടു കാലുകളുള്ള കോഴി ഒരു കാൽ ഉയർത്തിപ്പിടിക്കുമ്പോഴാണ് ഒററക്കാലിൽ നില്ക്കുന്ന''തെന്നു മറുപടി നൽകി. യുക്തിയ്ക്കു ചേർന്ന ഒരു മറുപടിയായിട്ടു പരീക്ഷകൻ അതിനു വില കൊടുത്തു. ശാസ്ത്രീയമായ ഉത്തരങ്ങളെല്ലാം പിൻതള്ളപ്പെട്ടു.

നീ ഒരു ക്രിസ്ത്യാനിയാണെന്നു പറയുന്നത് എന്തുകൊണ്ട് എന്നു ചോദിച്ചാൽ ''ഞാൻ ഒരു മുസ്ളീമോ ഹിന്ദുവോ അല്ലാത്തതിനാൽ ഒരു ക്രിസ്ത്യാനിയാകുന്നു'' എന്നുപറഞ്ഞാൽ അതിനായിരിക്കും ഇക്കാലത്തു കൈയടി ലഭിക്കുന്നത്. ഒരു ക്രിസ്തീയഭവനത്തിൽ ജനിച്ചതുകൊണ്ടാണ് ഒരുവൻ ക്രിസ്ത്യാനിയാകുന്നതെങ്കിൽ ക്രിസ്തീയഭവനങ്ങളിൽ ജനിക്കുന്ന പട്ടിക്കും പൂച്ചക്കും കന്നുകാലികൾക്കുമെല്ലാം ആ പേരിന് അർഹതയില്ലേ? ഇല്ലെങ്കിൽ ഒരു ക്രിസ്ത്യാനി ഒരു ക്രിസ്ത്യാനിയാകാൻ അർഹത പിന്നെയെങ്ങനെ നേടുന്നുവെന്ന് ചിന്തിക്കേണ്ടതാണ്. അതിനു വളരെ പുറകോട്ടു പോകേണ്ടിയിരിക്കുന്നു.

അതെ, നസ്രായനായ യേശുക്രിസ്തു ഗലീലാകടൽപ്പുറത്തുകൂടി നടന്നുപോകുന്ന കാലത്തേക്ക് ഒരു തിരിഞ്ഞുനോട്ടം ആവശ്യമായിരിക്കുന്നു. അന്നു ഭൂമുഖത്ത് ക്രിസ്ത്യാനികൾ ആരുമില്ല. പത്രോസ്, അന്ത്രയോസ്, യാക്കോബ്, യൂഹാനോൻ ആദിയായ മീൻപിടുത്തക്കാരെ താൻ അവിടെ കണ്ടുമുട്ടി. ''എന്നെ അനുഗമിക്കുക'' എന്നു താൻ കല്പിച്ചു. അവർ എല്ലാം വിട്ടിട്ടു ക്രിസ്തുവിനെ അനുഗമിച്ചു. ആ നാഴികയിൽ അവർ ക്രിസ്ത്യാനികളായി. യഥാർത്ഥ ക്രിസ്ത്യാനി ആര് എന്നുള്ളതിന് ഉത്തരം ഇതിലല്ലേ ഉള്ളത്. ക്രിസ്തുവിന്റെ വിളിയെ അനുസരിക്കുന്നവൻ ആരോ അവനല്ലേ ക്രിസ്ത്യാനി. ക്രിസ്തുവുമായിട്ടുള്ള ബന്ധം പുലർത്താത്തവൻ എങ്ങനെ ക്രിസ്ത്യാനിയാകും? ക്രിസ്തുമതത്തിൽ ജനിച്ചതുകൊണ്ടോ അതിനനുസരണമായി ഒരു പേരു ലഭിച്ചതുകൊണ്ടോ ക്രിസ്ത്യാനിയാകുന്നില്ല എന്ന് ഇതിൽനിന്നു സ്പഷ്ടമല്ലേ. ഓരോ ക്രിസ്ത്യാനിയും വ്യക്തിപരമായി ക്രിസ്തുവുമായി ബന്ധം പുലർത്താത്തിടത്തോളം കാലം അവൻ ക്രിസ്ത്യാനിയുമല്ല, ക്രിസ്തുമതത്തിൽ അവനു സ്ഥാനവുമില്ല. വെള്ളികൊണ്ട് ഉണ്ടാക്കുന്നതല്ലെങ്കിലും 'വെള്ളിക്കോൽ' എന്നു പറയപ്പെടുന്ന ഒരുതരം പഴയ ത്രാസുണ്ട്. നെയ്യിൽ ചുട്ടതല്ലെങ്കിലും നെയ്യപ്പം എന്നു പറയുന്നതുപോലെ ക്രിസ്ത്യാനി എന്നു പേരുണ്ടെങ്കിലും ക്രിസ്തുവുമായി ഒരു ബന്ധവുമില്ല പലർക്കും.

പ. പരുമലത്തിരുമേനി യഥാർത്ഥ ക്രിസ്ത്യാനിയായിരുന്നോ എന്ന് അനുവാചകർ ചിന്തിക്കട്ടെ, വിധിക്കട്ടെ. അദ്ദേഹം പേരുകൊണ്ടല്ലേ ജീവിതംകൊണ്ടു യഥാർത്ഥ ക്രിസ്ത്യാനിയായി തന്നെ ജീവിച്ചു. ദൈവവുമായിട്ടുള്ള ബന്ധം ജനനം മുതൽ മരണംവരെയും അദ്ദേഹം ദൃഢതരമായി വളർത്തിക്കൊണ്ടിരുന്നു. മരണശേഷം ആ ബന്ധം മറെറാന്നിനും ഭംഗപ്പെടുത്താൻ കഴിയാത്തവിധം വലുതായി എന്നുള്ളതിന് അദ്ദേഹത്തിന്റെ മദ്ധ്യസ്ഥപ്രാർത്ഥനമൂലം അനുഗ്രഹം പ്രാപിക്കുന്ന അനേകായിരങ്ങൾ സാക്ഷ്യം വഹിക്കുന്നു.

അടുത്ത ലക്കത്തിൽ:

## ജീവിതമോ ജീവനോ വലുത്?
## ധന്യജീവിതത്തിലേക്കുള്ള ശ്രേഷ്ഠമാർഗ്ഗങ്ങൾ:

# സഭാ വാർത്തകൾ

## കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി



പുതുവേലി കണ്ടത്തിൽ പുത്തൻപുരയിൽ ഫാദർ കെ. ജെ. ഏബ്രഹാമിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടെ 1986 ആഗസ്ററ് 5-ാം തീയതി പാലക്കുഴ കാതോലിക്കേററ് സെൻററിൽവച്ച് കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകി.

പുരാതനമായ വടകര സെ. ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിലെ വൈദീകനായ ഫാ. ഏബ്രഹാം മലങ്കരസഭാ മാനേജിംഗ് കമ്മററിയംഗമാണ്. ബ. അച്ചൻെറ പിതാവ് കോർ എപ്പിസ്കോപ്പായായിരുന്നു. പുത്രൻ ഫാദർ മാത്യൂസ് ഏബ്രഹാം ബോംബെ മലാട് ഓർത്തഡോക്സ് പള്ളി വികാരിയാണ്.

## സ്ലീബാദാസ സമൂഹവാർഷികം

സ്ലീബാദാസ മിഷനറി സമൂഹത്തിൻെറ 62-ാം വാർഷികം സ്ലീബാപെരുന്നാം ദിനമായ സെപ്ററംബർ 14-ാം തീയതി കുഴിമററം സെ. ജോർജ് പള്ളിയിൽവച്ച് ആഘോഷപൂർവ്വം നടത്തി. ഇതോടനുബന്ധിച്ചു ചേർന്ന പൊതുസമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനംചെയ്തു. ക്രിസ്തീയ ജീവിതത്തിൽ വളരാൻ സുവിശേഷ പരിവർത്തനം ഉണ്ടാക്കി സഭാംഗങ്ങളെ ബോധവാൻമാരാക്കണമെന്നും വലിയ പരിവർത്തനമുണ്ടാകാത്തപക്ഷം ഇന്ത്യയിൽ ഓർത്തഡോക്സ് സഭയ്ക്ക് ശോഭനഭാവി ഇല്ലെന്നും പ. ബാവാ പറഞ്ഞു. സമൂഹാദ്ധ്യക്ഷൻ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഫാ. പൗലൂസ്, കെ. വി. മാമ്മൻ, പി. സി. ജോസഫ് എന്നിവർ പ്രസംഗിച്ചു. സമൂഹം സെക്രട്ടറി ററി. വി. ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ റിപ്പോർട്ട് അവതരിപ്പിച്ചു. വികാരി ഫാ. ഇ. കെ. ജോർജ് സ്വാഗതവും ഫാ. എം. ടി. ശമുവേൽ കൃതജ്ഞതയും പറഞ്ഞു.

സമ്മേളനാനന്തരം സുവിശേഷ ഘോഷയാത്രയും തുടർന്ന് പരസ്യയോഗവും ഉണ്ടായിരുന്നു.

## അവാർഡു നേടി



തിരുവല്ല എം. ജി. എം. ഹൈസ്ക്കൂൾ ഹെഡ്മാസ്ററർ ശ്രീ. കെ. എം. മാത്യുവിന് അദ്ധ്യാപകർക്കുള്ള നാഷനൽ അവാർഡ് ലഭിച്ചിരിക്കുന്നു. ഒരു മാതൃകാ അദ്ധ്യാപകൻ, ഉത്തമനായ സുവിശേഷപ്രാസംഗികൻ, ശാന്തശീലനായ സഭാപ്രവർത്തകൻ എന്നീ വിവിധനിലകളിൽപ്രശോഭിച്ചുകൊണ്ടിരിക്കുന്ന ശ്രീ. കെ. എം. മാത്യു കോട്ടയം എം. ഡി. സെമിനാരി ഹൈസ്ക്കൂൾ ഹെഡ്മാസ്റററായും സഭാ മാനേജിംഗ് കമ്മററി അംഗമായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ അവാർഡുലബ്ധിയിൽ 'മലങ്കരസഭ' അനുമോദനം രേഖപ്പെടുത്തുന്നു.

## ഫാ. പുന്നക്കൊമ്പിൽ മലബാർ ഭദ്രാസന സെക്രട്ടറി



മലബാർ ഭദ്രാസന സെക്രട്ടറിയായി കോഴിക്കോട് സെൻറ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. വർഗീസ് പുന്നക്കൊമ്പിലിനെ തെരഞ്ഞെടുത്തു.

ചാത്തമംഗലം മൗണ്ട് ഹെർമ്മോൺ അരമനയിൽ കൂടിയ ഭദ്രാസന വാർഷിക പൊതുയോഗത്തിൽ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു.

മലങ്കരസഭയുടെ വികസനപ്രവർത്തനങ്ങൾക്ക് മലബാർ ഭദ്രാസനത്തിൽനിന്നുള്ള കാതോലിക്കാദിനപിരിവ് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ഏററുവാങ്ങി.

ഭദ്രാസന കൗൺസിൽ അംഗങ്ങളായി അലക്സന്ത്രിയോസ് കോർ എപ്പിസ്കോപ്പ, ഫാദർ പി. കെ. പൗലൂസ്, എൻ. എം. മത്തായി, തോമസ് കെ. ചെറിയാൻ, പി. പി. അലക്സാണ്ടർ, കെ. സി. പീററർ എന്നിവരെ തെരഞ്ഞെടുത്തു. ഫാ. മത്തായി നൂറനാൽ സ്വാഗതം പറഞ്ഞു.

## കൺവൻഷൻ ഗാനങ്ങൾ

മലങ്കര ഓർത്തഡോക്സ്സഭ കൺവൻഷനുകളിൽ ഉപയോഗിക്കത്തക്കവണ്ണം കൺവൻഷൻ ഗാനങ്ങൾ ക്രിസ്തീയ വിശ്വാസികളിൽനിന്നും ക്ഷണിക്കുന്നു. ദൈവാത്മപ്രേരിതവും, വിശ്വാസാധിഷ്ഠിതവും, ക്രിസ്തീയ ഉണർവു പകരുന്നതുമായ ഗീതങ്ങൾ 1986 നവംബർ 2 ന് മുമ്പായി അയക്കണം. മൂന്നിൽ കൂടുതൽ ചരണങ്ങളുള്ള കൃതികൾ മൗലികമായിരിക്കണം. ഗാനങ്ങൾ ട്യൂൺ ചെയ്തയക്കുന്നതു നന്നായിരിക്കും. തെരഞ്ഞെടുക്കപ്പെടുന്ന ഗീതങ്ങൾ 1986 മലങ്കരസഭാ കൺവൻഷന് ഉപയോഗിക്കുന്നതാണ്. ഗീതങ്ങളും അവയെക്കുറിച്ചുള്ള അന്വേഷണങ്ങളും റവ. ഡീക്കൺ തോമസ് മാത്യു (വാർഡൻ), മാർ ഫിലക്സിനോസ് ബോർഡിംഗ് ഹോം, പുത്തൻകാവ് P.O. ചെങ്ങന്നൂർ എന്ന വിലാസത്തിൽ അയക്കുക.

## ഇടവക ബുള്ളററിൻ

നെടുമാവ് സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളിയുടേതായി 'ദ്രംപെററ്' എന്ന പേരിൽ ഒരു ഇടവക ബുള്ളററിൻ പ്രസിദ്ധീകരിച്ചു. ഇടവകയിലെ ബ. വൈദീകരുടെ ശ്രാദ്ധദിനമായ ആഗസ്ററ് 24-ാം തീയതി കൂടിയ അനുസ്മരണ സമ്മേളനത്തിൽവെച്ച് സൺഡേ സ്കൂൾ ഓഫീസ് സെക്രട്ടറി സി. യു. മാത്യു ഇടവക ബുള്ളററിൻെറ പ്രകാശനം നിർവ്വഹിച്ചു. ഫാ. ജേക്കബ് കുര്യൻ, പി. കെ. കോശി, ബേബി കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു. കെ. എം. മാത്യു സ്വാഗതവും പി. കെ. കോര കൃതജ്ഞതയും പറഞ്ഞു.

## 'സുവിശേഷീകരണം' സഭയുടെ ദൗത്യം

പന്തളം: ഭാരതം മുഴുവൻ സുവിശേഷീകരണം നടത്തുക എന്നതാണ് ഇരുപത്തിഒന്നാം നൂററാണ്ടിലേക്കു കുതിക്കുന്ന ഓർത്തഡോക്സ് സഭയുടെ ദൗത്യമെന്ന് സെൻറ് പോൾസ് സുവിശേഷകസംഘം പ്രസിഡണ്ട് ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഉദ്ബോധിപ്പിച്ചു. അതിനു ക്രൈസ്തവ ദർശനം ഉൾക്കൊണ്ട ചെറുപ്പക്കാരുടെ ആത്മാർത്ഥ സേവനം ഉണ്ടായേ തീരൂ, അദ്ദേഹം പറഞ്ഞു.

മാവേലിക്കര സെൻറ് പോൾസ് സുവിശേഷകസംഘത്തിൻെറ ആഭിമുഖ്യത്തിൽ പന്തളം അറത്തിൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന ഓണവാര സുവിശേഷക്യാമ്പ് ഉദ്ഘാടനംചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ചടങ്ങിൽ ഫാ. വർഗീസ് ജോൺ അദ്ധ്യക്ഷത വഹിച്ചു.

മദ്യവർജന സെമിനാർ, ആശുപത്രി സന്ദർശനം, ഭവനസന്ദർശനം, പൊതുസമ്മേളനങ്ങൾ എന്നീ പരിപാടികൾ ഉൾക്കൊള്ളിച്ചുകൊണ്ടു നടന്ന ത്രിദിന ക്യാമ്പിൻെറ വിവിധ സമ്മേളനങ്ങൾക്ക് ഡീക്കൺ, ഒ.പി. വർഗീസ്, സി. ജെ. ചെറിയാൻ, രാജു പാപ്പച്ചൻ പേമരാഴി, സി. ബേബി, ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ നേതൃത്വം നൽകി.

# കോലഞ്ചേരി ആശുപത്രിയിൽ ശസ്ത്രക്രിയാ കോംപ്ളക്സ് ഉദ്ഘാടനംചെയ്തു

മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ ആശുപത്രി വികസനപാതയിൽ ഒരു നാഴികക്കല്ലുകൂടി പിന്നിട്ടു കൊണ്ടു സംസ്ഥാനത്തു സ്വകാര്യമേഖലയിലെ ഏററവും വലുതും അത്യാധുനികവുമായ ശസ്ത്രക്രിയാ കോംപ്ളക്സ് മെഡിക്കൽ മിഷൻ ആശുപത്രിയിൽ പ്രവർത്തനസജ്ജമായിരിക്കുന്നു. കേന്ദ്ര ആരോഗ്യ ഉപമന്ത്രി എസ്. കൃഷ്ണകുമാർ അതിൻെറ ഉദ്ഘാടനം നിർവഹിച്ചു.

പെരുമ്പിള്ളിൽ മാത്യു ആൻഡ് അന്നമ്മ മാത്യു മെമ്മോറിയൽ ഓപ്പറേഷൻ തിയററർ എന്നാണ് ഇതറിയപ്പെടുക. ഇതിൻെറ മുതൽ മുടക്ക് ഒരുകോടിയിലധികം രൂപാ വരും.

ഒട്ടാകെ 11 ശസ്ത്രക്രിയാ തിയററുകളാണു കോംപ്ളക്സിൽ ഉള്ളത്. എല്ലാവിധ ശസ്ത്രക്രിയകളും നടത്താനും ഇവിടെ സൗകര്യമുണ്ട്. ഉപകരണങ്ങളധികവും വിദേശത്തുനിന്ന് ഇറക്കുമതിചെയ്തവയാണ്. കോംപ്ളക്സ് മുഴുവൻ എയർകണ്ടീഷൻ ചെയ്തിരിക്കുകയാണ്.

അണുനശീകരണത്തിന് ഹൈസ്പീഡ് സ്ററെറിലൈസർ ഉണ്ടെന്നതാണു മറെറാരു പ്രത്യേകത. മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ ചെയർമാനായുള്ള ആശുപത്രി വയനാട്ടിലെ കരിയമ്പാടിയിൽ ഗ്രാമീണ നേത്ര ആശുപത്രിതുടങ്ങാൻ പരിപാടി ആവിഷ്ക്കരിച്ചുവരുന്നു. 1970 സെപ്ററംബർ 14–നു 100 കിടക്കകളുമായി പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്മരണക്കായി പ്രവർത്തനം തുടങ്ങിയ ഈ മിഷൻ ആശുപത്രിയിൽ ഇപ്പോൾ 400 കിടക്കകളുണ്ട്.

ആശുപത്രി നടത്തുന്ന കുടുംബക്ഷേമപ്രവർത്തനങ്ങൾ കേന്ദ്രഗവൺമെൻറിൻെറ അംഗീകാരം പിടിച്ചുപററിയിട്ടുണ്ട്. ഇവിടെ പോസ്ററ്മോർട്ടം സെൻറർ ഗവൺമെൻറ് തുടങ്ങിയത് അങ്ങനെയാണ്.

ഓരോ വർഷവും 30 വിദ്യാർത്ഥിനികൾക്കു പരിശീലനം നല്കുന്ന നഴ്സിംഗ് സ്കൂളും എട്ടു കുട്ടികൾക്കു പരിശീലനം നല്കുന്ന ലബോറട്ടറി സ്കൂളും ആശുപത്രി നടത്തുന്നു.

ശസ്ത്രക്രിയാ കോംപ്ളക്സിൻെറ ഉദ്ഘാടനവും ആശുപത്രിയുടെ 16–ാം വാർഷികവും സംയുക്തമായാണ് നടത്തിയത്. ഉദ്ഘാടനം നടത്താനായി മന്ത്രി കൃഷ്ണകുമാറിനെ ക്ഷണിച്ചുകൊണ്ടു പി. എം. പൈലിപ്പിള്ള പ്രസംഗിച്ചു. ചടങ്ങിൽ ഗാന്ധിജി സർവകലാശാലാ വൈസ്ചാൻസിലർ ഡോ. എ. ടി. ദേവസ്യ മുഖ്യപ്രഭാഷണം നടത്തി. ഡോ. പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു.

കണ്ടനാട് ഭദ്രാസനാധിപൻ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത, വൈസ്ചാൻസലറെ പരിചയപ്പെടുത്തി സംസാരിച്ചു. ജോർജ് ജോസഫ് മുണ്ടയ്ക്കൽ, എം. പി., എം എൽ. എ. മാരായ ടി. എച്ച് മുസ്തഫ, ബന്നി ബഹനാൻ, പി. പി. തങ്കച്ചൻ എന്നിവരും പ്രസംഗിച്ചു. ആസ്പത്രിയുടെ പ്രാരംഭംമുതൽ കഴിഞ്ഞ വർഷംവരെ സെക്രട്ടറിയായിരുന്നശേഷം ഏതാനും മാസങ്ങളായി ദേഹാസ്വാസ്ത്യംമൂലം വിശ്രമിക്കുന്ന മി. എം. ചാക്കോപ്പിള്ളയും ചടങ്ങിൽ സംബന്ധിച്ചിരുന്നു.

ആശുപത്രി ഡയറക്ടർ ഡോ. കെ. സി. മാമ്മൻ റിപ്പോർട്ട് അവതരിപ്പിച്ചു. ഡോ. പോൾ പുത്തൂരാൻ സ്വാഗതവും ആശുപത്രി സെക്രട്ടറി കെ. പി. പൗലൂസ് നന്ദിയും പറഞ്ഞു.

(പ. ഠി.)

---

## പരിശീലന ക്യാമ്പ്

പുത്തൻകാവ്: ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂൾ അധ്യാപക പരിശീലന ത്രിദിന ക്യാമ്പ് പുത്തൻകാവ് സെൻറ് മേരീസ് കത്തീഡ്രലിൽ നടന്നു.

സൺഡേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോർ എപ്പിസ്ക്കോപ്പ ക്യാമ്പ് ഉദ്ഘാടനം ചെയ്തു. സൺഡേസ്കൂൾ സെക്രട്ടറി സി. യു. മത്യുവും കെ. ജി. തോമസ്. അഡ്വ. ചാണ്ടപ്പിള്ള മീനടം, പി. കെ. ജേക്കബ്. റവ. ഡീക്കൻ തോമസ് മാത്യു, എബ്രാഹാം സഖറിയ ചെമ്പകമഠം തുടങ്ങിയവരും ക്ളാസുകൾ എടുത്തു.

സഭയും സൺഡേസ്കൂൾ പ്രസ്ഥാനവും എന്ന വിഷയത്തെക്കുറിച്ചു നടന്ന ചർച്ചകളിൽ പങ്കെടുത്തുകൊണ്ടു റിട്ട. എ.ഇ.ഒ. വി. കെ.

പാപ്പി, പി.സി. ജോസഫ്, കെ ജി. ഉമ്മൻ, പോത്തൻ തോമസ് എന്നിവർ പ്രസംഗിച്ചു.

ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേർന്ന സമാപനയോഗത്തിൽ ഫാ. പി. വി. ജോൺ, അഡ്വ. പി. ഇ. വർക്കി. പി. സി. മാത്യു തുടങ്ങിയവർ പ്രസംഗിച്ചു. വികാരി ഫാ. വി. സി. ഏബ്രഹാം സ്വാഗതവും ടി. ജോൺ മാത്യു നന്ദിയും പറഞ്ഞു.

ഭദ്രാസനാടിസ്ഥാനത്തിൽ നടന്ന ക്വിസ് മത്സരത്തിൽ തോട്ടപ്പുഴ എം. ജി. എം. സൺഡേസ്കൂൾ ഒന്നാംസ്ഥാനം നേടി.

കോട്ടയം: കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ സൺഡേസ്ക്കൂൾ അദ്ധ്യാപക പരിശീലനക്യാമ്പ് ബസേലിയോസ് കോളജ് ഹാളിൽവച്ച് സെ. 16, 17 തീയതികളിൽ നടന്നു. ഡി. ജി. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ ക്യാമ്പ് ഉത്ഘാടനംചെയ്തു. തുടർന്ന് ബൈബിളും ഭൂമിശാസ്ത്രത്തെപ്പററി ക്ളാസ് എടുത്തു. റവ. ഡോ. എം. എ. മത്തായി, റവ. ഡോ. ബി. വർഗീസ്, ഡയറക്ടർ ചെറിയാൻ ആൻഡ്രൂസ് എന്നിവർ ക്ളാസുകൾ എടുത്തു.

## ഗ്രൂപ്പു സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഉമയാററുകര ഡിസ്ട്രിക്ട് സുവിശേഷ പ്രവർത്തകരുടെയും പ്രാർത്ഥനായോഗാംഗങ്ങളുടെയും സംയുക്ത യോഗം ഉമയാററുകര ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടന്നു ഭദ്രാസനാധിപൻ തോമസ് മാർ അത്തനാസ്യോസ് തിരുമേനി യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. പ്രാർത്ഥനായോഗം സെക്രട്ടറി ക്യാപ്ററൻ പി. സി. മാത്യു, പി. കെ. കോരുത് ഫാ ററി. ജി. സഖറിയ എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. ജോർജ് പള്ളിയിൽ സ്വാഗതവും ഡിസ്ട്രിക്ട് സുവിശേഷകൻ നൈനാൻ വർഗീസ് കൃതജ്ഞതയും പറഞ്ഞു.

# പരുമല പെരുനാൾ നവംബർ 2, 3 തീയതികളിൽ



പ. പരുമല തിരുമേനിയുടെ 84–ാം ഓർമ്മപെരുനാൾ നവംബർ 2–ാം തീയതിയാണല്ലോ. അന്നു ഞായറാഴ്ചയാകയാൽ പെരുനാൾ 2, 3 (ഞായർ, തിങ്കൾ) ദിവസങ്ങളിൽ നടത്തുന്നതായിരിക്കും. പെരുനാളിനോടനുബന്ധിച്ച് പതിവുപോലെ രണ്ടും മൂന്നും തീയതികളിൽ മാസികയുടെ ഓഫീസ് പരുമലെ ഉണ്ടായിരിക്കുന്നതാണ്. വരിസംഖ്യ അടയ്ക്കുവാനുള്ളവരും മാസികയിൽ ഉപകാരസ്മരണാ ബ്ളോക്കുകൾ പ്രസിദ്ധപ്പെടുത്തുന്നതിന് ആഗ്രഹിക്കുന്നവരും ആയതിലേക്കുള്ള തുക അവിടെ അടച്ചാൽ മതിയായിരിക്കും.

| | |
|---|---|
| വാർഷികവരിസംഖ്യ | 15 രൂപാ. |
| ഉപകാരസ്മരണാ ബ്ളോക്കിന് | 25 ,, |
| ,, ഒരു പേജ് | 400 ,, |
| ,, കവർപേജുകൾക്ക് | 500 ,, |

വരിസംഖ്യ അടയ്ക്കുമ്പോൾ മാസിക ലഭിക്കുന്ന മേൽവിലാസത്തോടുകൂടെയുള്ള രജിസ്ററർ നമ്പർകൂടെ കൊണ്ടുവന്നാൽ കൂടുതൽ സൌകര്യപ്രദമായിരിക്കും.

കാതോലിക്കേററ് ഓഫീസ്
കോട്ടയം

ഫാ. ററി. ജി. സഖറിയാ
മാനേജർ.

## കശശീശാപട്ടം



പാമ്പാടി: മുളന്താനത്ത് കുന്നേൽ ശ്രീ. കെ. വി. വറുഗീസിന്റെ പുത്രനും തിരുവല്ലാ സെ. മേരീസ് റെസിഡൻസിയൽ സ്ക്കൂൾ ചാപ്ളയിനും വാർഡനുമായിരുന്ന ഡീക്കൺ മാണി കെ. വർഗീസിന് പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് സെപ്റ്റംബർ 28–ാം തീയതി ഞായറാഴ്ച പാമ്പാടി മാർ യൂഹാനോൻ വലിയപള്ളിയിൽവച്ച് കശശീശാപട്ടം നൽകി.

### വിദ്യാർത്ഥിപ്രസ്ഥാനം

## ഹൈസ്കൂൾ കോൺഫറൻസ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ഹൈസ്കൂൾ വിഭാഗം വാർഷിക കോൺഫറൻസ് അടൂർ സെ. മേരീസ് മഹിളാ മന്ദിരം ഹൈസ്കൂളിൽ സെപ്റ്റംബർ 17 മുതൽ 20 വരെ വിവിധ പരിപാടികളോടെ നടത്തി.

17–ാം തീയതി 4 മണിക്ക് പ. കാതോലിക്കാ ബാവാ കോൺഫറൻസിന്റെ ഉത്ഘാടനം നിർവഹിച്ചു. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോൺ തോമസ്, ശ്രീ. എ. കെ. തോമസ്, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ എന്നിവർ പ്രസംഗിച്ചു. അഭിവന്ദ്യ മത്യൂസ് മാർ എപ്പിപ്പാനിയോസ് എപ്പിസ്ക്കോപ്പാ സ്വാഗതവും സെക്രട്ടറി ഡീക്കൻ തോമസ് കുര്യൻ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, ബിഷപ്പ് റി. ബി. ബഞ്ചമിൻ, ഫാ. റി.ജെ. ജോഷ്വാ, ഫാ. ലാസറസ് O.I.C., ഫാ. പൗലൂസ് O.I.C., റവ. ഡോ. ബേബി വറുഗീസ്, പ്രൊഫ. കെ. എം. തരകൻ എന്നിവർ വിവിധ സമയങ്ങളിൽ ക്ളാസുകൾ എടുത്തു. സഭാകവി ശ്രീ. സി. പി. ചാണ്ടി വിനോദവേളയ്ക്കും, ഫാ. ജോബ് O.I.C. സംഗീതപരിശീലനത്തിനും നേതൃത്വം നൽകി. കലാമത്സരങ്ങൾക്ക് ഡീക്കൻ എം. സി. ചെറിയാൻ പ്രധാന മേൽനോട്ടം വഹിച്ചു. കൂടാതെ വിദ്യാർത്ഥി പ്രതിനിധികളെ പങ്കെടുപ്പിച്ചുകൊണ്ട് വിദ്യാർത്ഥി സെമിനാറും, ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ധ്യാനപ്രസംഗവും നടന്നു.

20–ാം തീയതി രാവിലെ വി. കുർബാനയും തുടർന്ന് ക്യാമ്പ് അവലോകനവും നടത്തി. 10 മണിക്കു ചേർന്ന സമാപനസമ്മേളനത്തിൽ പ്രസ്ഥാനം പ്രസിഡണ്ട് അദ്ധ്യക്ഷനായിരുന്നു. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, R. D. O. രമേശ് ശർമ്മ, സി. കെ. ജോൺ, തിരുവനന്തപുരം മെഡിക്കൽ കോളജ് പ്രിൻസിപ്പൽ ഡോ. എൽസി. ഫിലിപ്പ്, സിസ്ററർ സോഫിയ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ശ്രീ. വറുഗീസ് പേരയിൽ സ്വാഗതവും ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ് കൃതജ്ഞതയും പറഞ്ഞു. സമ്മേളനത്തിൽവച്ച് അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തപ്പെട്ട കലാമത്സരങ്ങളിൽ വിജയികളായവർക്ക് സമ്മാനങ്ങൾ നല്കി. ഏററവും കൂടുതൽ പോയിൻറു നേടിയ സെ. സ്ററീഫൻസ് മീന്തലക്കര യൂണിററിനു വാരിക്കാട്ട് ഉമ്മൻ മെമ്മോറിയൽ ഷീൽഡും, പത്തനംതിട്ട കാതോലിക്കേററ് ഹൈസ്കൂളിന് ഏററവും നല്ല യൂണിററിനുള്ള യൂഹാനോൻ മാർ അത്താനാസിയോസ് മെമ്മോറിയൽ ഷീൽഡും നൽകി.

## ഏകദിനസമ്മേളനം

പന്തളം: ഡിസ്ട്രിക്ട് മർത്തമറിയം സമാജ പ്രതിനിധികളുടെ ഏകദിനസമ്മേളനം തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ മാന്തളിർ സെ. ജോർജ് പള്ളിയിൽവച്ച് 21–9–86 ഞായറാഴ്ച നടന്നു. ഏബ്രഹാം സഖറിയാ ചെമ്പകമഠം, സി. ബേബി എന്നിവർ ക്ളാസ് എടുത്തു. ഫാ. പി. വി. ജോസഫ്, കുഞ്ഞൂഞ്ഞമ്മ മാമ്മൻ, അന്നമ്മ കോശി എന്നിവർ പ്രസംഗിച്ചു. കെ. പി. ഏലിയാമ്മ സ്വാഗതവും,

മറിയാമ്മ ജോർജ് കൃതജ്ഞതയും നടത്തി. അഖിലമലങ്കര വനിതാസമാജം പരീക്ഷയ്ക്ക് വിജയികളായവർക്ക് സർട്ടിഫിക്കേറ്റ് കൊടുത്തു. വിവിധപള്ളികളിൽനിന്നും 80-ൽപരം പ്രതിനിധികൾ സംബന്ധിച്ചു.

## അദ്ധ്യാപക സമ്മേളനം

പുതുപ്പള്ളി ഡി. സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഏകദിനസമ്മേളനം സെ. 20-ന് കാഞ്ഞിരത്തുംമൂട് സെ. ജോർജ് സണ്ടേസ്കൂളിന്റെ ആഭിമുഖ്യത്തിൽ നടന്നു. ഡി. ജി. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ സമ്മേളനം ഉത്ഘാടനം ചെയ്തു. ഫാ. ജോൺ തോമസ്, പി. സി. മാത്യു തരകൻ, പ്രൊഫ. പി. സി. ഏലിയാസ് എന്നിവർ ക്ലാസെടുത്തു. ചർച്ചകൾക്ക് സണ്ടേസ്കൂൾ സെക്രട്ടറി സി. യു. മാത്യു നേതൃത്വം നൽകി. പൊതുസമ്മേളനത്തിൽ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. ഡയറക്ടർ ചെറിയാൻ ആൻഡ്രൂസ് പ്രസംഗിച്ചു

## ഷഷ്ടിപൂർത്തി ആഘോഷം

തിരുവനന്തപുരം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ ഷഷ്ടിപൂർത്തി ഒക്ടോബർ 12-ാം തീയതി ഭദ്രാസനാടിസ്ഥാനത്തിൽ വിവിധ പരിപാടികളോടുകൂടി തിരുവനന്തപുരത്ത് ആഘോഷിക്കുന്നതാണ്. അന്നേദിവസം രാവിലെ വി. കുർബാനമദ്ധ്യേ മെത്രാപ്പോലീത്തായ്ക്കുവേണ്ടി ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും പ്രത്യേകം പ്രാർത്ഥന നടത്തും. രണ്ടുമണിക്ക് ഭദ്രാസനാടിസ്ഥാനത്തിൽ മെത്രാപ്പോലീത്തായെ സെൻട്രൽ സ്റ്റേഡിയത്തിൽനിന്ന് ആഘോഷത്തോടെ വാഹനഘോഷയാത്രയായി സ്വീകരിച്ച് ഭദ്രാസനാസ്ഥാനമായ ഉള്ളൂർ ട്രിനിറ്റി ഹാളിലേക്ക് ആനയിക്കും. തുടർന്നു ചേരുന്ന അനുമോദന സമ്മേളനത്തിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിക്കും. നിയമസഭാ സ്പീക്കർ വി.എം. സുധീരൻ സമ്മേളനം ഉദ്ഘാടനംചെയ്യും. ബിഷപ്പ് ജേക്കബ് അച്ചാരുപറമ്പിൽ, ബിഷപ്പ് ജെ. യേശുദാസൻ, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, മത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ, മത്യൂസ് മാർ എപ്പിഫാനിയോസ് എപ്പിസ്കോപ്പാ, എം. ചാൾസ് (എം. പി.), ഉമ്മൻചാണ്ടി (എം. എൽ. എ.), സഭാസെക്രട്ടറി പോൾ മത്തായി എന്നിവർ പ്രസംഗിക്കും. ഭദ്രാസനം വകയായുള്ള മംഗളപത്രം ഫാ. പി. എം. ഈപ്പൻ തിരുമനസിലേക്ക് തദവസരത്തിൽ സമർപ്പിക്കും.

ഷഷ്ടിപൂർത്തിയോടനുബന്ധിച്ചു ഒരു സോവനീർ പ്രസിദ്ധപ്പെടുത്തുന്നതും സ്കോളർഷിപ്പുകളും എൻഡോവുമെൻറും ഏർപ്പെടുത്തുന്നതുമാണ്.

## ഓർത്തഡോക്സ് ഗൈഡൻസ് സെൻറർ

ആതുരസേവനത്തിന് ഓർത്തഡോക്സ് സഭ എപ്പോഴും പ്രാധാന്യവും മുൻഗണനയും നല്കുമെന്ന് തിരുവനന്തപുരം മെഡിക്കൽ കോളേജ് ക്യാംപസിനു സമീപം ഉള്ളൂരിൽ സഭയുടെ പേരിൽ വാങ്ങിയ ഏകദേശം 4 ലക്ഷം രൂപ വിലവരുന്ന 15 സെൻറ് സ്ഥലത്ത് പണികഴിപ്പിക്കുന്ന എം. ഏ. എഫ് & എസ്. ഏ. എഫ്. ഗൈഡൻസ് സെൻററിനു ശിലാസ്ഥാപനം നിർവഹിച്ചുകൊണ്ട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനി പ്രസ്താവിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ വിവാഹ സഹായനിധിയുടെയും ആതുര സഹായനിധിയുടെയും സംയുക്ത വാർഷികസമ്മേളനം പ. ബാവാ തിരുമേനി ഉത്ഘാടനം ചെയ്തു.

മലങ്കര സഭയുടെ ഈ രണ്ട് ജീവകാരുണ്യ പ്രസ്ഥാനങ്ങളുടെയും പ്രവർത്തനങ്ങൾ കൂടുതൽ ഫലപ്രദമായി ഏകോപിപ്പിക്കാൻ ആരംഭിക്കുന്ന (ഗൈഡൻസ് സെൻറർ) മാർഗനിർദേശകേന്ദ്രം ചരിത്രത്തിന്റെ പുതിയ ഒരു പന്ഥാവ് വെട്ടിത്തുറക്കുന്ന ഒരു മഹത്സ്ഥാപനം ആയിത്തീരുമെന്നും ധീരമായ ഈ നേതൃത്വം നൽകിയ ഓർത്തഡോക്സ് സഭയെ എല്ലാകാലത്തും ചരിത്രം ഓർമ്മിക്കുമെന്നും അനുകരണീയമായ ഇമ്മാതിരി യൂണിറ്റുകൾ എല്ലാ പ്രധാന കേന്ദ്രങ്ങളിലും തുടങ്ങാൻ മനുഷ്യസ്നേഹികൾ മുൻകൈ എടുക്കണമെന്നും യോഗത്തിൽ പ്രസംഗിച്ച ബഹു. മന്ത്രി ശ്രീ. സുന്ദരൻ നാടാർ പറഞ്ഞു.

തിരുവനന്തപുരം ശ്രീ ചിത്തിര മെഡിക്കൽ സെൻറർ, റീജണൽ ക്യാൻസർ സെൻറർ ഇത്യാദി സ്ഥാപനങ്ങളിൽ വിദഗ്ധ ചികിത്സ ആവശ്യമായി വരുന്ന പാവപ്പെട്ടവർക്കു ഈ ഗൈഡൻസ് സെൻറർ ഒരു ആശാകേന്ദ്രമായിരിക്കുമെന്ന് ശ്രീ ചിത്തിരാ സെൻറർ അധിപൻ ഡോ. വല്യത്താനും, ക്യാൻസർ സെൻറർ അധിപൻ ഡോ. എൻ. കൃഷ്ണൻ നായരും യോഗത്തിൽ ആശംസകൾ അർപ്പിച്ചുകൊണ്ട് സംസാരിക്കവേ പറഞ്ഞു. ഇക്കാര്യത്തിൽ എല്ലാ സഹായവും സഭയ്ക്ക് അവർ വാഗ്ദാനം ചെയ്തു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചു. വിവാഹസഹായനിധിയിൽനിന്ന് ഇതിനകം 1015 നിർദ്ധന യുവതികൾക്ക് 15 ലക്ഷം രൂപയും ആതുരസഹായനിധിയിൽനിന്ന് ഏകദേശം 5000 രോഗികൾക്ക് അഞ്ചു ലക്ഷം രൂപയുടെ സഹായവും നൽകിയിട്ടുണ്ടെന്ന് തിരുമേനി പറഞ്ഞു.

പ്രസ്തുത സമ്മേളനത്തിൽ സി.എസ്.ഐ. മോഡറേറ്റർ ബിഷപ്പ് ഐ. യേശുദാസൻ, ഫിലി

പ്പോസ് മാർ തെയോഫീലോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ് എന്നീ മെത്രാപ്പോലീത്താമാരും തിരുവനന്തപുരം മെഡിക്കൽ കോളേജ് പ്രിൻസിപ്പൽ ഡോ. എൽസി ഫിലിപ്പ്, പി. എസ്. സി. അംഗം എ. കെ. തോമസ്, സഭാസെക്രട്ടറി പോത്തം മത്തായി, ഗൈഡൻസ് സെൻറർ പ്രോജക്ട് ഡയറക്ടർ കെ. ടി. ചാണ്ടി എന്നിവരും ആശംസകൾ അർപ്പിച്ചു.

ഓർത്തഡോക്സ് ഗൈഡൻസ് സെൻററിൻെറ ഭാവിപരിപാടികൾ നടപ്പിലാക്കുന്നതിനായി 15 പേരടങ്ങുന്ന ഒരു കമ്മററിയെ നിശ്ചയിച്ചിട്ടുണ്ട്.

## ഓർമ്മപെരുനാൾ

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസ് തിരുമനസിലെ ഓർമ്മപെരുനാൾ ചേപ്പാട്ടു പള്ളിയിലും കോട്ടയം ഇടവകയുടെ അസി. മെത്രാപ്പോലീത്താ ആയിരുന്ന യൂഹാനോൻ മാർ അത്തനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ പെരുനാട് ബഥനി ആശ്രമചാപ്പലിലും ഒക്ടോബർ 12–ന് ഭക്തിനിർഭരമായി ആചരിക്കുന്നതാണ്.

## അവാർഡുകൾ നൽകുന്നു

മുളന്തുരുത്തി ഡിസ്ട്രിക്ട് അദ്ധ്യാപകരുടെ ഒരു യോഗം വൈററ് ഹൗസിൽ ഡിസ്ട്രിക്ട് ഇൻസ്പെക്ടർ എസ്. കെ. അടൂരിൻെറ അദ്ധ്യക്ഷതയിൽ കൂടി. സൺഡേ സ്കൂൾ പ്രവർത്തനരംഗത്ത് 25 വർഷത്തെ സേവനം നടത്തുന്ന എല്ലാ അദ്ധ്യാപകർക്കും അവാർഡു നൽകുന്നതിന് ആലോചിച്ചു. സി. സി. വർഗീസ് മെമ്മോറിയൽ സ്ഥിരം ഡെപ്പോസിററ് പലിശ അദ്ധ്യാപകരുടെ ക്ഷേമപ്രവർത്തനങ്ങൾക്ക് ഉപയോഗിക്കുവാനും മുളന്തുരുത്തി ജില്ലയിൽ ഒന്നാം സ്ററാൻഡാർഡിൽ കൂടുതൽ കുട്ടികളെ പ്രവേശനംനൽകി പഠിപ്പിക്കുന്ന സ്ക്കൂളുകൾക്കും പത്താം ക്ലാസിൽ കൂടുതൽ കുട്ടികളെ പരീക്ഷയിൽ പങ്കെടുപ്പിക്കുന്ന സ്ക്കൂളിനും അവാർഡുകൾ നൽകുന്നതിനും നിശ്ചയിച്ചു.

## പരുമല തീർത്ഥയാത്ര

തുമ്പമൺ ഭദ്രാസനാടിസ്ഥാനത്തിൽ കൈപ്പട്ടൂർ പള്ളി കേന്ദ്രമാക്കി സെ. ജോർജ്ജ്സ് ഓർത്തഡോക്സ് യൂത്ത്ലീഗിൻെറ ആഭിമുഖ്യത്തിൽ നടത്തിവരാറുള്ള പരിശുദ്ധ പരുമല തിരുമേനിയുടെ വി. കബറിങ്കലേക്കുള്ള തീർത്ഥയാത്ര ഈ വർഷവും നവംബർ ഒന്ന്, രണ്ട്, മൂന്ന് തീയതികളിൽ നടത്തുന്നതാണ്.

തന്നാണ്ടത്തെ ഭാരവാഹികളായി ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ, ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ (രക്ഷാധികാരികൾ), ഫാ. പി. ജി. തോമസ് (പ്രസിഡൻറ്), മോഹൻ വറുഗീസ് (കൺവീനർ) ജയിംസ് പി. ചാക്കോ (ജന. സെക്രട്ടറി) എന്നിവരുംപ്പെട്ട 30 അംഗ കമ്മററിയെ പ്രസിഡണ്ടിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം തെരഞ്ഞെടുത്തു.

## സഭാമാനേജിംഗ് കമ്മററി

മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ഒരു യോഗം 1986 ഒക്ടോബർ 2–ാം തീയതി പത്തു മണിക്ക് പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പഴയസെമിനാരിയിൽകൂടി 1985–86–ലെ സഭവക സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും വരവുചെലവു കണക്കുകൾ അംഗീകരിക്കുകയും ഫിനാൻസ് കമ്മററി, പ്ലാനിംഗ് കമ്മററി, എം. ഡി. കോമ്പൗണ്ട് ഡവലപ്മെൻറ് കമ്മററി മുതലായവയുടെ റിപ്പോർട്ടുകൾ അംഗീകരിക്കുകയും മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ ധ്യാനപ്രസംഗത്തിനു ശേഷമാണ് യോഗം ആരംഭിച്ചത്. യോഗം സംബന്ധിച്ച പൂർണ്ണ വിവരങ്ങൾ അടുത്ത ലക്കത്തിൽ.

## സണ്ടേസ്ക്കൂൾ കലണ്ടർ

ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ അസോസ്യേഷൻെറ ആഭിമുഖ്യത്തിൽ 1987 ലെ ഷീററ് കലണ്ടർ തയ്യാറാക്കുന്നുണ്ട്. വിവിധവർണ്ണ ബൈബിൾ ചിത്രങ്ങൾ, സഭാ വിശേഷദിവസങ്ങൾ, സൺഡേസ്ക്കൂൾ പരിപാടികൾ, പൊതു ഒഴിവുദിവസങ്ങൾ മുതലായവ ഉൾപ്പെടുത്തി പ്രസിദ്ധപ്പെടുത്തുന്ന കലണ്ടർ ഒന്നിന് Rs. 2.75 ആണ് വില. ആവശ്യക്കാർ ഉടനെ എഴുതുക. പബ്ലിക്കേഷൻ ഓഫീസർ, സൺഡേസ്ക്കൂൾ ഓഫീസ്, ദേവലോകം, കോട്ടയം–38.

കൂടുതൽ കോപ്പികൾ എടുക്കുന്നവർക്ക് ആകർഷണീയമായ കമ്മീഷൻ നൽകുന്നതാണ്.

## അദ്ധ്യാപക സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിൽപെട്ട ഇടവങ്കാടു ഡി.സൺഡേസ്ക്കൂൾ അദ്ധ്യാപകരുടെ ഏകദിന സമ്മേളനം വെരി. റവ. കെ. ഈ. സാമുവൽ കോർഎപ്പിസ്ക്കോപ്പായുടെ അദ്ധ്യക്ഷതയിൽ കൂടി റവ. ഫാ. എം. എ. അലക്സാണ്ടർ, ശ്രീ. ജോൺ മാത്യു (ഭദ്രാസന ഡയറക്ടർ) എന്നിവർ പ്രസംഗിച്ചു. മെ. സി. സി. ജോർജ്ജ് (കൊല്ലം ഡയറക്ടർ) റി. ഇ. ജോസഫ്, കെ. ജി. തോമസ് എന്നിവർ ക്ലാസുകൾ എടുത്തു. ഡി. ഇൻസ്പെക്ടർ പി. സി. ജോസഫ് സ്വാഗതവും റിപ്പോർട്ടും ഡി. പ്രതിനിധി മാത്യു എം. തോമസ് കൃതജ്ഞതയും പ്രകാശിപ്പിച്ചു.

# ബൈബിൾ പഠനം

ഡീ. എം. സി. ചെറിയാൻ

## പാഠം 49
## ഗലാത്യർ

വിജയിയുടെ പേരും വിലാസവും

പേര്. ജയമ്മ ജോർജ്

വിലാസം. Plot No. 104. Rd. No. 21.
S. K. Nagar, Patna.

ഭദ്രാസനം. കൽക്കട്ട

രജി. നമ്പർ. 2273

## പാഠം 52
## കൊലൊസ്യർ

പ്രവേശനഫാറം

പേര് ....................................

വിലാസം....................................

ഭദ്രാസനം ....................................

രജി: നമ്പർ....................

പാഠം 49–A. ഗലാത്യർ

### ശരിയായ ഉത്തരം

1. 1
2. 10 [1: 7, 7, 8, 9, 11, 16
   2: 2, 9, 3:8, 4:13]
3. 9 [1:11, 3:15. 4:12, 28, 31
   5:11, 13. 6:1, 18]
4. 3 (1:18)
5. 15 (1:19)
6. 14 (2:1)
7. 3 (2:9)
8. 430 (3:17)
9. 15 (5:19–21)
10. 9 (5:23)
11. 184

11 ഉത്തരങ്ങളും ശരിയായി അയച്ചുതന്നവർ

1. മോളി മാത്യൂസ്, നാരങ്ങാനം ×
2. മേരി ഈപ്പൻ, പൂനാ ×
3. ജയൻ കെ. മാത്യു, നിരണം ×
4. മാത്യു എം., കലോാം ×
5. ഡെയ്സി കെ. ഡേവിഡ്, കോയമ്പത്തൂർ ×
6. ഗ്രേസ് പി. മാത്യു, കല്ലിശ്ശേരി ×
7. പൗലോസ് കെ. പി. തിരുവല്ലാ ×
8. തോമസ് വറുഗീസ്, കൊടുമൺ ×
9. കുഞ്ഞമ്മ എ. പത്മനാപുരം ×
10. പേരില്ല. ×
11. സെസിൻ ഏബ്രഹാം, ആനന്ദ് ×
12. ജോൺ റ്റി. എസ്. തുമ്പമൺ ×
13. സ്റ്റാൻലി ജോൺസ്, പെരിങ്ങനാട് ×
14. സഖറിയാ പനയ്ക്കാമറ്റം, ഫരീദബാദ് ×
15. ചിന്നമ്മ ബേബി, കണ്ണങ്കോട് ×
16. എൽസമ്മ മാണി, മുണ്ടത്താനം ×
17. ഷാജി വറുഗീസ്, പെരിങ്ങനാട് ×
18. മോസസ് ജോയിസ്, കാരയ്ക്കാട് ×
19. ജയമ്മ ജോർജ്, പാററ്നാ ×
20. റേച്ചൽ ചാക്കോ, ആനിക്കാട് ×
21. കോശി മത്തായി, നന്ദിനി ×
22. മറിയാമ്മ മത്തായി, ഡുംഗർപൂർ
23. ഗീവറുഗീസ് എ. റ്റി. കൽക്കട്ട
24. രാജു പി. വറുഗീസ്, ഉല്ലാസ്നഗർ
25. ബിജു എസ്. തോമസ്, വെൺമണി
26. അമ്മിണിക്കുട്ടി കെ. ജി. നെടുമ്പാറ
27. മറിയാമ്മ തോമസ്, ഭോപാൽ
28. മാത്യു വി. സി. പുനലൂർ
29. ചെറിയാൻ പി. സി. ദുർഗ്
30. മാത്യു തോമസ്, ഭോപാൽ ×
31. മറിയാമ്മ കോശി, തഴമേൽ
32. കുഞ്ഞമ്മ വറുഗീസ്, തുമ്പമൺ ×
33. അനിൽ പുന്നൂസ്, അയ്മനം ×
34. ബേബി സണ്ണി, ബാംഗളൂർ ×
35. ഉമ്മൻ തോമസ്, ലുധിയാന ×
36. ജിജ ജേക്കബ്, പട്യാല

## 49–B

### ഉത്തരം: പരുമല കൊച്ചുതിരുമേനി

× അടയാളം കൂടാതെ

1. സാറാമ്മ തോമസ്, മലാട്
2. ബാബു ജോർജ്, ബോംബെ
3. സി. എം. വറുഗീസ്, സാഗർ
4. വി. സി. അന്നമ്മ, അരീപ്പറമ്പ്
5. ജി. കുട്ടി, ചെറിയനാട്
6. പി. ററി. ഏലിയാമ്മ, കോടുകുളഞ്ഞി
7. സാറാമ്മ യോഹന്നാൻ, ഏനാത്ത്
8. ജോജി കററാനം, ഭരണിക്കാവ്
9. കെ. പി. തോമസ്, വിരാവൽ
10. സി. തോമസ്, വാറങ്കൽ
11. ലിസി ജോൺ, മാവേലിക്കര
12. പി. വി. അച്ചാമ്മ, മണ്ണാറപ്ര
13. ഷീബാ എം. ജോസഫ്, മാക്കാംകുന്ന്
14. ഷീലാ എം. ജോസഫ്, മാക്കാംകുന്ന്
15. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
16. ജസ്സി കുര്യൻ, ആനിക്കാട്
17. മോളി തോമസ്, വിക്രോളി
18. കോശി പി. വൈദ്യൻ, ചാരച്ചിറ
19. മേഴ്സി ചെറിയാൻ, റെണുക്കൂട്
20. ജയിംസ് ജോർജ്, യമുനാ
21. വൽസല രാജു, വന്മഴി
22. ശോശാമ്മ ററി. വി. മൂലവട്ടം
23. പുഷ്പാ ജോർജ്, കോയിപ്രം
24. മത്തായി എം. ജി. നാരങ്ങാനം
25. സൂസൻ തോമസ്, കുന്നന്താനം
26. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ

### ശ്രദ്ധിക്കുക

പാഠം 49–ന്റെ A, B ഉത്തരങ്ങളും അവ ശരിയായി അയച്ചുതന്നവരുടെ പേരുകളുമാണ് മുകളിൽ ചേർത്തിരിക്കുന്നത്. പലപ്രാവശ്യം ഓർപ്പിച്ചിട്ടുണ്ടെങ്കിലും ഉത്തരം അയയ്ക്കുമ്പോൾ ഉത്തരത്തോടൊപ്പം അയക്കുന്ന ആളിന്റെ പേര് എഴുതാത്തവരുണ്ട്. ഇത് ആവർത്തിക്കരുതെന്ന് അഭ്യർത്ഥിക്കുന്നു.

കൂടുതൽ പേർ വിജയികളാകുന്നതിൽ സന്തോഷം ഉണ്ട്. സംശയത്തിനിടയാകുന്ന ചോദ്യങ്ങളുടെ ഉത്തരം മാത്രം തെററുന്നവരേയും മുഴുവൻ ഉത്തരം ശരിയായവരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തുകയാണ് പതിവ്. വിജയികളിൽ തെരഞ്ഞെടുക്കപ്പെടുന്നവർക്കുള്ള സമ്മാനം ഒരു വേദപുസ്തകമാണ്. കഴിഞ്ഞ നവംബർ മുതൽ വിജയികളായി തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ളവർ സമ്മാനം വാങ്ങുവാനായി ഈ നവം. 3–ാം തീയതി പരുമലയിൽ എത്തേണ്ടതാണ്. എത്തുവാൻ സാധിക്കാത്തവർ സമ്മാനം വാങ്ങുന്നതിന് ആരെയെങ്കിലും ചുമതലപ്പെടുത്തി അയയ്ക്കണം. നിങ്ങൾക്കുതന്നെയാണ് സമ്മാനം എന്ന് ഉറപ്പുവരുത്തുവാൻ നിങ്ങൾ വിജയികളായ പാഠത്തിന്റെ നമ്പർ കാണിച്ച് Rev Fr. T. G. Zachariah, Manager, Malankara Sabha Kottayam–38 എന്ന വിലാസത്തിൽ എഴുതി ഒക്ടോബർ 25–നു മുമ്പ് സാക്ഷിപത്രം വാങ്ങേണ്ടതാണ്.

തുടർച്ചയായി 10 പാഠങ്ങളിൽ മുഴുവൻ ഉത്തരവും ശരിയായിട്ടുള്ളവർ ആ വിവരം അറിയിച്ചാൽ അവർക്കും സമ്മാനം ലഭിക്കുവാനുള്ള ക്രമീകരണം ഏർപ്പെടുത്താം. പാഠം 52–ന്റെ ഉത്തരം അടുത്ത മാസം 15–നു മുമ്പായി ബൈബിൾ പഠനം, പാഠം 52, C/o Dn. M. C. Cherian, Orthodox Student Centre, TVM–1, 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

### പാഠം 52

### കൊലൊസ്യർ

1. 4 അദ്ധ്യായം മാത്രം ഉള്ള എത്ര എഴുത്തുകൾ പൗലോസിന്റേതായിട്ടുണ്ട്?

2. ലേഖനത്തിൽ ആകെ വാക്യങ്ങൾ എത്ര?

3. ലേഖനം എഴുതിയതായി വ്യക്തമായി പേരു പറയപ്പെടുന്നവർ എത്ര?

4. കൊലൊസ്യർക്കായി എത്ര കാര്യങ്ങൾക്കാണ് പൗലോസ് ദൈവത്തോട് അപേക്ഷിക്കുന്നത്?

[എന്നും, എന്നു അവസാനിക്കുന്ന കാര്യങ്ങൾ]

5. ക്രൂശ്, ക്രൂശിൽ....എന്ന വാക്ക് എത്ര പ്രാവശ്യം?

6. എത്ര അവയവങ്ങളെ മരിപ്പിപ്പാനാണ് ആവശ്യപ്പെടുന്നത്?

7. ലുവുദിക്യരെ എത്ര പ്രാവശ്യം സ്മരിക്കുന്നു?

8. പൗലോസിനെ കൂടാതെ എത്രപേരെ 4–ാം അദ്ധ്യായത്തിൽ പേരെടുത്തു പറയുന്നു.

9. പ്രാർത്ഥന എന്ന വാക്ക് എത്ര പ്രാവശ്യം?

10. സ്നേഹം എന്ന പദം എത്രപ്രാവശ്യം?

11. ചോദ്യം 2 നോട് ചോദ്യം 6 കൂട്ടുക. അതിനെ ചോദ്യം 8 കൊണ്ട് ഹരിക്കുക. അതിനോട് ചോദ്യം 5 കൂട്ടുക. വീണ്ടും ചോദ്യം 3 കൂട്ടുക. അതിനെ ചോദ്യം 9 കൊണ്ട് ഹരിക്കുക. അതിനെ ചോദ്യം 10 കൊണ്ടു ഗുണിക്കുക. അതിൽനിന്നും ചോദ്യം 4 കുറയ്ക്കുക. അതിനെ ചോദ്യം 7 കൊണ്ട് ഗുണിക്കുക. അതിൽനിന്നും ചോദ്യം 1 കുറയ്ക്കുക. ഉത്തരം എത്ര?

—o—

( -ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

ധയാ മുമ്പോട്ടു വന്ന് പ്രാപ്തിപോലെയും പ്രാപ്തിക്ക് മീതെയും സംഭാവനകൾ നൽകിയ മക്കദോന്യ സഭകൾ സഹോദരസ്നേഹത്തിന് ഉത്തമ മാതൃകയാണ് (2 കൊരി. 8:1–4) മൊളോക്കൊ ദ്വീപിലെ കുഷ്ഠരോഗികളുടെ മദ്ധ്യേ സ്നേഹത്തിന്റെ കൈത്തിരിയുമായി കടന്നുചെന്ന് ഫാദർ ഡാമിയൻ കുഷ്ഠരോഗിയായി ഇഞ്ചിഞ്ചായി മരിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹം സഹോദരങ്ങൾക്കായി ജ്വലിക്കുന്ന ഒരു ഹൃദയം കാഴ്ചവയ്ക്കുകയായിരുന്നു. കൽക്കട്ട തെരുവിൽ അമ്മമാർ ഉപേക്ഷിച്ചുപോന്ന പിഞ്ചോമനകളെയും നിരാലംബരായി അത്യാസന്നമരണത്തിൽ കിടന്നവരെയും എടുത്ത് ഒരു വിശ്വസംഘടനയാക്കി വളർത്തിയെടുത്ത മദർ തെരീസാ നമുക്ക് ഒരു വെല്ലുവിളിയാണ്.

ഉയരത്തിലേക്കു വളരുന്ന വൃക്ഷം ശാഖോപശാഖകൾ നീട്ടി വശങ്ങളിലേക്കും വളരും. അനേകർ അതിന്റെ തണലിൽ വിശ്രമം തേടും. ദൈവത്തോടു സ്നേഹമുള്ളവർ സഹോദരങ്ങളോടും സ്നേഹമുള്ളവരായിരിക്കും. ദൈവസ്നേഹത്തിന്റെ അളവുകോൽ സഹോദരസ്നേഹമാണ്. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവന് കാണപ്പെടാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല.

സഹോദരസ്നേഹത്തിലും നമുക്കു വളരാം.

### 3) തന്നോടുതന്നെയുള്ള ഉരുക്കു ഹൃദയം

ദൈവരാജ്യം സ്ഥാപിക്കുന്നതിനുള്ള ചില കുറുക്കുവഴികൾ സാത്താൻ കാണിച്ചപ്പോൾ അവയെ ഉടനടി കർത്താവു നിരാകരിക്കുകയാണ് ചെയ്തത്. കല്ല് അപ്പമാക്കിയാൽ പൊരിയുന്ന വിശപ്പിന് ശമനം ലഭിക്കുമായിരുന്നു. പക്ഷെ പിതാവിന്റെ നിർദേശങ്ങളനുസരിച്ചേ താൻ പ്രവർത്തിക്കൂ. തന്നെ രാജാവാക്കുവാൻ ജനം ഓടിക്കൂടിയപ്പോൾ താൻ ഒഴിഞ്ഞുമാറി (വി. യോഹ. 6:15). തന്റെ കഷ്ടാനുഭവത്തെക്കുറിച്ച് താൻ മുന്നറിയിച്ചപ്പോൾ തനിക്ക് അങ്ങനെ വരരുതെന്ന് പറഞ്ഞ പത്രോസിനോട് ''സാത്താനേ എന്നെ വിട്ടുപോ, നീ എനിക്ക് ഇടർച്ചയാകുന്നു. നീ ദൈവത്തിന്റേതല്ല, മനുഷ്യരുടേതത്രേ കരുതുന്നത്'' (വി. മത്താ. 16:23) എന്നു പറഞ്ഞു. ഗത്സമനയിലെ പ്രാർത്ഥനയിൽ കഴിയുമെങ്കിൽ ഈ പാനപാത്രം നീങ്ങിപ്പോകണമെന്ന് അപേക്ഷിച്ചെങ്കിലും, പിതാവിന്റെ ഹിതത്തിന് കീഴ്പ്പെട്ട് ആ പാനപാത്രം മട്ടോളം ഊററിക്കുടിക്കുവാൻ സമർപ്പിച്ച തന്റെ ഹൃദയം ഉരുക്കുപോലെ ദൃഢതരമായിരുന്നു.

''ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്ന് നമ്മെ വേർപിരിക്കുന്നതാര്? കഷ്ടതയോ, സങ്കടമോ, ഉപദ്രവമോ, പട്ടിണിയോ, നഗ്നതയോ, ആപത്തോ, വാളോ?........'' (റോമ. 8: 35–39) എന്ന് വി. പൗലോസ് ചോദിക്കുന്നിടത്ത് ഒരു ഉരുക്കു ഹൃദയത്തിന്റെ ദൃഢതയാണ് കാണുന്നത്. അദ്ദേഹം സഹിച്ച കഷ്ടതകളുടെ അത്ഭുതാവഹമായ ഒരു പട്ടികയും അദ്ദേഹം നൽകുന്നുണ്ട് (II കൊറി. 11: 23–28). വീണ്ടും അദ്ദേഹം പറയുന്നു. ''മററുള്ളവരോട് പ്രസംഗിച്ചശേഷം ഞാൻതന്നെ കൊള്ളരുതാത്തവനായി പോകാതിരിക്കേണ്ടതിന്, എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുകയത്രെ ചെയ്യുന്നത്'' (കൊറി.9:27)

സ്നേഹമാകുന്ന പ്രകാശം നമ്മുടെ ജീവിതത്തിൽ എത്രമാത്രമുണ്ട്? വൈദ്യുതിപോലെ കർത്താവിന്റെ സ്നേഹം നമ്മിലേക്ക് അനവരതം നിർഗമിക്കുകയും നാം പ്രകാശിക്കുകയും ചെയ്യുന്നുണ്ടോ? എന്റെ ജീവനും എന്റെ നല്ല ജീവിതത്തിനും എന്റെ കർത്താവിനോട് ഞാൻ കടപ്പെട്ടിരിക്കുന്നു എന്ന് പറയത്തക്കവണ്ണമാണോ നാം ജീവിക്കുന്നത്?

'വിളക്കുണ്ട്; പ്രകാശിക്കുന്നില്ല.'' എന്റെ ആത്മാവെ, ഇതോ നിന്റെ അവസ്ഥ?

<u>പ്രാർത്ഥന :</u> എന്റെ കർത്താവേ, സത്യസ്നേഹം എന്നിൽ വർദ്ധിപ്പിക്കണമെ. അത്ഭുതകരമായ നിന്റെ സ്നേഹത്തെ കാണുവാൻ തക്കവണ്ണം എന്റെ കണ്ണുകളെ തുറക്കണമെ. അതിരുകുറിക്കുവാൻ പാടില്ലാത്ത നിന്റെ സ്നേഹംകൊണ്ട് എന്നെ നിറയ്ക്കണമെ. അവർണ്ണനീയമായ നിന്റെ സ്നേഹത്തിന്റെ ശക്തിയാൽ എന്നെ വഴിനടത്തുകയും സംരക്ഷിക്കയും ചെയ്യണമെ. നിന്റെ സാന്നിദ്ധ്യത്താലും കൃപയാലും സ്നേഹത്താലും എന്റെ ആത്മാവിനെ പ്രകാശിപ്പിക്കണമെ.



1987 ജനുവരി
11–ാം തീയതി
കൂദാശ ചെയ്യപ്പെടുന്ന
ബോംബേ
ദാദർ സെൻറ്മേരീസ്
ഓർത്തഡോക്സ് ചർച്ച്.

**For Favours Received**







**Thomas Abraham and Family**

